ന്റെ ശാസനത്തിലും നാല്പാദത്തിലും അന്തകനെയാണു് ഉയർത്തപ്പെടുന്നതു്. 'അന്തകൻ' എന്നുവെച്ചാൽ (ഇവിടെ) 'പരാന്തകൻ' എന്നർത്ഥം. ഒരേ ഒരു കാലഘട്ടത്തിൽ ഒരേ ഒരു ഉദ്ദേശം വെച്ചുകൊണ്ടു് ഒരുപോലെയുള്ള ഒരു പ്രാർത്ഥന — ഒരു സംഭവം — കണ്ടാൽ അതിന്റെ ചരിത്രപശ്ചാത്തലം ഒന്നുതന്നെയായിരിക്കുമെന്നു വിശ്വസിക്കണം. ഇവിടെ നാല്പാദത്തിലെയും ശാസനത്തിലെയും പ്രാർത്ഥന ഒന്നുതന്നെയാണു്; ഉദ്ദേശമാകട്ടെ രണ്ടിലും അന്തകനിൽനിന്നു രക്ഷപ്രാപിക്കുക എന്നതാകുന്നു. കാലഘട്ടത്തെപ്പറ്റിപ്പോലും ഒന്നാണെന്നു കാണാം. ശാസനകാലം A. D. 10-ാം നൂറ്റാണ്ടിന്റെ പൂർവ്വാർദ്ധമാണു്. ഭാഷാപരമായി ചിന്തിച്ചാൽ 'നാല്പാദം' ക്രി. പി. 10-ാം നൂറ്റാണ്ടിനു ശേഷമാവില്ലെന്നു പറയാവുന്നതുമാണു്. ഇതിനും പുറമെ "വൃഷളന്മാരിൽനിന്നു രക്ഷ നേടുന്നതിന്നായി പള്ളിബാണപ്പെരുമാളുടെ കാലത്തു് ഭഗവാൻ ഉപദേശിച്ചതാണു് നാല്പാദം" എന്ന ഐതിഹ്യത്തിലെ പെരുമാളുടെ കാലവും ഇതിനോടു യോജിക്കുന്നു. അപ്പോൾ രണ്ടും ഒരേ ഒരു കാലഘട്ടത്തിലാണെന്നു വരുന്നു. മേൽപറഞ്ഞ വസ്തുകളുടെ വെളിച്ചത്തിൽ പരിശോധിക്കുമ്പോൾ രണ്ടിന്റെയും ചരിത്രപശ്ചാത്തലവും ഒന്നുതന്നെയാണെന്നു നിസ്സംശയം തെളിയുന്നതു്. ഇതുവരെ പറഞ്ഞതിന്റെ താല്പര്യം ചോളരാജാവായ പരാന്തകചോളന്റെ ആക്രമണരീതി കേരളത്തിലുടനീളം നിഴലിച്ചിരുന്നുവെന്നും ജനതതി അതിന്നെതിരെ സംഘടിച്ചുവെന്നുമാണു്. നാല്പാദത്തിന്റെ ആവിർഭാവം അപ്പോഴും അന്നുമുതല്ക്കാകുന്നു. അങ്ങിനെ ചോളരുടെ ആക്രമണവും കേരളത്തിലുണ്ടായതോടുകൂടി സംഘങ്ങളും മേൽപറഞ്ഞ 'നാല്പാദ'മെന്ന പ്രാർത്ഥനയോടുകൂടി വീണ്ടും സംഘടിച്ചു. പിന്നെ ചോളാക്രമണം കഴിഞ്ഞു് പെരുമാക്കന്മാരും അവസാനിക്കുന്നതുവരെയും അവർ ശസ്ത്രസംഘങ്ങളായി വർത്തിച്ചു.

നമ്പൂതിരിമാർ 15-ാം ശതകം വരെ ആയുധാഭ്യാസം ചെയ്തിരുന്നുവെന്നതിനു ധാരാളം തെളിവുകൾ ഉണ്ടു്. 14-ാം നൂററാണ്ടിൽ രചിച്ചിട്ടുള്ള ശുകസന്ദേശത്തിൽ ലക്ഷ്മീദാസൻ 'ശസ്ത്രേ ശാസ്ത്രേപി ച' എന്നു വിശേഷിപ്പിച്ചിരിക്കുന്നതു് ഇതിനു ഒന്നാന്തരം തെളിവാകുന്നു. 15-ാം നൂററാണ്ടിൽ നിൎമ്മിച്ചിട്ടുള്ള കോകസന്ദേശത്തിലെ 26—27 ശ്ലോകങ്ങളിൽ ഗോവൎദ്ധനപുരത്തെ വൎണ്ണിച്ചിരിക്കുന്നതു നോക്കുക. "വലന്നാട്ടും വൻപടയെ ശത്രുഭാഗത്തുനിന്നു ആട്ടിവെട്ടി പ്പിന്നോക്കം ഓടിച്ചു് വെൺകൊററക്കുടയും കുത്തിനിവത്തി മറാടിയും എഴുന്നള്ളിച്ചു് പൊന്നിൻകാഹളവും ഉച്ചത്തിൽ വിളിപ്പിച്ചു് യുദ്ധം ചെയ്വാൻ സമൎത്ഥനായ മന്നൎച്ചൂഡാമണിയായ തിരുമലശ്ശേരി വാഴുന്നതാണു് ആ ഗോവൎദ്ധനപുരം[1]" തിരുമലശ്ശേരി നമ്പൂതിരിയുടെ യുദ്ധവൈദഗ്ദ്ധ്യത്തെയാണല്ലോ ഇതു് തെളിയിക്കുന്നതു്. അക്കാലത്തുതന്നെ ഉണ്ടായിട്ടുള്ള ഉണ്ണിയാടിചരിതത്തിൽനിന്നും ചാത്തിരന്മാർ ആയുധാഭ്യാസം ചെയ്തിരുന്നതായി തെളിയുന്നുണ്ടു്.

നമ്മുടെ ചാത്ത്രർ വെട്ടിട്ട-
ങ്ങെനെയൊണ്ടു് മുറിഞ്ഞതില്ല
ശേഷമൊരുത്തൻ ചത്താൻ പോ–
ലുഷ്ണതാപംകൊണ്ടു കേവലം"
"കല്ലിലിരിക്കും വാളുകൊണ്ടു ചില
ചില ആയുധഭംഗികൾ ഉല്ലസിച്ചു"

---

1. വലന്നാട്ടും വൻപട മന്ദലക്ഷ്മാറിൽ നിന്നാട്ടി വെട്ടി-
പ്പിന്നെ വരമിച്ചിനിയ കുടയും കുത്തി മാറാടി നീക്കി
പൊന്നിൻകാളം പെരികിയവര് വിളിപ്പിച്ചു പോരാടമല്ലും
മന്നോർ ചൂളാമണി തിരുമലച്ചേരി മേവീടമേ.

—കോകസന്ദേശം, ശ്ലോകം 26.

ഇളകുളത്തിൻെറ അൎത്ഥമാണു് മേലുദ്ധരിച്ചിട്ടുള്ളതു്".

എന്നിങ്ങനെയുള്ള പ്രസ്താവങ്ങൾ മേൽപറഞ്ഞതിനു തെളിവാകുന്നു. നമ്പൂതിരിമാർ എപ്പോഴും ആയുധം കൊണ്ടുനടക്കുക പതിവായിരുന്നു. "കയ്യിലിരിയ്ക്കും വാറും" എന്നുള്ള പ്രയോഗം അതിനെ ആസ്പദമാക്കി ചെയ്തതാണെന്നു എളങ്കുളം കുഞ്ഞൻപിള്ള അഭിപ്രായപ്പെട്ടിട്ടുണ്ടു്.[1] "ആയുധവിദ്യയിൽ അവർ (നമ്പൂതിരിമാർ) സമർത്ഥന്മാരായിരുന്നു" എന്നുകൂടി അദ്ദേഹം പറയുന്നു.[2] A. D. 1500-നോടടുത്തു് വിരചിതമായ ചന്ദ്രോത്സവത്തിലും നമ്പൂതിരിമാർ ശസ്ത്രാഭ്യാസികളായിരുന്നുവെന്നു വിവരിച്ചിട്ടുള്ളതായി കാണാം.

"ചൊരല്ലാർന്നായുധാനാം മിളകിന മറവാ ഭാസയന്തോ
ദിഗന്താൻ"
"തൊപ്പാരം കപ്പ കവിപ്പലിശ നിറമെഴും ചെങ്കൊടിക്കൂറ-
മറവും
...............................................................
ഒപ്പം കാണായ്വിളങ്ങി, പുരത്തിൻ നടുവേ വാള്ളമക്കഖഡ്-
ഗികാനാ-
മഭ്യാസശൌര്യചര്യാസകലഭുവനവിസ്താപനീ തത്ര ജാതാ"
"ആട്ടിപ്പായിച്ചു കാണെ തിറവിയ മറുസംഘങ്ങളെ
തങ്ങളെത്തു
വാട്ടം തട്ടാതെ വാളുമ്പരികയുമിളകുന്നതും കയ്യിലേന്തി."

ചോളരുടെ ആക്രമണകാലത്തു് നമ്പൂതിരിമാർ സ്വധീനം യുദ്ധം ചെയ്തതായി ഇളങ്കുളംതന്നെ സമ്മതിക്കുന്നു. 'കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ' 137-ാം ഭാഗത്തിൽ അദ്ദേഹം പറയുന്നതിങ്ങിനെയാണു് "നമ്പൂതിരിമാരാണു്" ഈ യുദ്ധത്തിനു നേതൃത്വം നല്കിയിരുന്നതു്. സ്ത്രീകൾപോലും ഇക്കാലത്തു് ആയുധാഭ്യാസം

1. ചില കേരളചരിത്രപ്രശ്നങ്ങൾ, 3-ാം ഭാഗം പേജ് 45.
2. കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ—പേജ് 199.

ചെയ്യുകയും ചോളാക്രമണങ്ങളിൽനിന്നു രാജ്യം രക്ഷിപ്പാൻ കഴിയു
ന്നതു ശ്രമിക്കുകയും ചെയ്തു" * ഇത്രയും പറഞ്ഞതിന്റെ താല്പൎയ്യ
മെന്തെന്നാൽ നമ്പൂതിരിമാർ ആയുധാഭ്യാസം ചെയ്തിരുന്നുവെന്നും
ചോളാക്രമണഭീതി വന്നതോടെ സംഘങ്ങൾ നാലുപാടെന്ന പ്ര
ത്ഥനയോടെ ഒത്തുചേൎന്നുവെന്നും, ആ സംഘങ്ങൾ പെരുമാൾഭ
രണം അവസാനിച്ചും കുറെക്കാലത്തോളം ശസ്ത്രസംഘങ്ങളായി
ത്തന്നെ നിലനിന്നുവെന്നുമാകുന്നു.

കേന്ദ്രഭരണം അവസാനിച്ചതോടെ അതാതു പ്രദേശത്തിലു
ള്ളോരോരോ രാജസ്വരൂപം ആവിൎഭവിക്കുകയും രാജഭരണം ആരംഭി
ക്കുകയും ചെയ്തു. അങ്ങിനെ വന്ന ആദ്യകാലങ്ങളിലെല്ലാം ഓരോ
സംഘവും അതാതു ദേശത്തെ ദേശരക്ഷ പഴയതുപോലെ ചെയ്തു
പോന്നിരുന്നു. കേരളം 56 രാജാക്കന്മാൎക്കായി പങ്കിട്ടുകൊടുത്തു
വെന്നാണല്ലോ പ്രസിദ്ധി. ഇവിടെയാണെങ്കിൽ സംഘങ്ങൾ പ
തിനെട്ടേയുള്ളു. അതിനാൽ ആരും ആരുടേയും കീഴിലായിരുന്നി
ല്ല. എന്നാൽ എങ്ങിനെ രാജാക്കന്മാർ രാജ്യം ഭരിച്ചുവെന്നൊരു
ചോദ്യമുണ്ടാവാം. അക്കാലത്തൊന്നും അവർ തമ്മിൽ യുദ്ധമുണ്ടാ
യിരുന്നില്ല. അതിനും പുറമെ ഇന്നത്തെപ്പോലെ രാജാക്കന്മാൎക്ക

---

* ഇവിടെ ഗ്രന്ഥകൎത്താവിനു ഒരു തെറ്റുപറ്റിയിട്ടുണ്ട്. എല്ലാ നമ്പൂ
തിരിമാരും ആയുധാഭ്യാസം ചെയ്തിരുന്നതായാണ് അദ്ദേഹം പറയുന്നത്.
എന്നാൽ മേൽ ഉദ്ധരിച്ചിട്ടുള്ളതായ ചരിത്രസംബന്ധി കാവ്യങ്ങളിൽ വിവരി
ച്ചിട്ടുള്ളതെല്ലാംതന്നെ ചാത്തിരനമ്പൂതിരിമാരെക്കുറിച്ചാകുന്നു; ശസ്ത്രാഭ്യാ
സം ചെയ്തിരുന്നവർ അവർ മാത്രമാണ്. കേരളത്തിൽ കലയാഭ്യാസസ്ഥാ
നത്തിലല്ലാതെ ഒരു തൊഴിലും വിലക്കപ്പെട്ടിട്ടില്ലെന്നും, ആയുധാഭ്യാസം കുല
വിദ്യയായി സ്വീകരിച്ചവരാണ് പിൽക്കാലത്തു് ചാത്തിരനമ്പൂതിരിമാ
രായിത്തീൎന്നതെന്നും മറ്റും ആൎയ്യന്മാരുടെ കുടിയേറ്റം 2-ാം ഭാഗം 8-ാം അ
ദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളതുകൊണ്ട് ഇവിടെ വിസ്തരിക്കുന്നില്ല. ഏതാ
യാലും നമ്പൂതിരിമാർ എല്ലാവരും ആയുധാഭ്യാസം ചെയ്തിരുന്നുവെന്ന നി
ശ്ചയം തെറ്റാകുന്നു.

റിസർവ്വ് പട്ടാളങ്ങളും അന്നില്ല; ആവശ്യം വരുമ്പോൾ സേനക
ളെ വിളിച്ചുകൂട്ടുകയെ പതിവുണ്ടായിരുന്നുള്ളു. അതിനാൽ സി
വിൽ ഭരണത്തെ സഹായിക്കുകയും ക്രിമിനൽപുള്ളികളെ അമൎത്തു
കയും സമാധാനം പാലിക്കുകയും മാത്രമായിരുന്നു ഈ സംഘ
ങ്ങൾക്കു ചെയ്യേണ്ടിയിരുന്ന പ്രവൎത്തികൾ. ആവശ്യം നേരിട്ടാൽ
ഓരോ രാജാക്കന്മാരും തങ്ങളുടെ അതിൎത്തിക്കുള്ളിൽ പെട്ട സംഘ
ങ്ങളെ വിവരം അറിയിക്കുകയെ ചെയ്തിരുന്നുള്ളു. കാലാന്തര
ത്തിൽ ഓരോ രാജാക്കന്മാൎക്കും സ്ഥിരപ്രതിഷ്ഠ ലഭിച്ചുതുടങ്ങി.
അപ്പോഴും അവർ തമ്മിൽ കലഹമുണ്ടായിരുന്നില്ല. എന്നാൽ
വിദേശികളുടെ വരവോടുകൂടി കഥ മാറി; രാജാക്കന്മാർ തമ്മിൽ
യുദ്ധവും കലഹവും തുടങ്ങി. അതോടെ രാജ്യത്തിന്റെ അതി
ൎത്തികൾ കൂടെക്കൂടെ മാറിക്കൊണ്ടിരുന്നു. സംഘക്കാർ ഓരോ കൂറ
കാരായി, ഒരേ സംഘംതന്നെ ഒന്നിലധികം രാജാക്കന്മാരെ സേവി
ച്ചിരുന്നതുകൊണ്ട് അതിലെ മെമ്പർമാർതന്നെ ഒന്നിലധികം രാജാ
ക്കന്മാരുടെ പക്ഷക്കാരായിത്തീൎന്നുതുടങ്ങി. ഇങ്ങനെ രാജാക്കന്മാർ
സ്ഥിരപ്രതിഷ്ഠയെ പ്രാപിക്കുകയും സംഘങ്ങൾ ഓരോ രാജാക്കന്മാ
രുടെ സേവകന്മാരായിത്തീരുകയും ചെയ്യുന്നതോടെ ഓരോ സംഘ
ത്തിന്റെയും അധികാരങ്ങൾ ഓരോ രാജാക്കന്മാരിലും വന്നുചേൎന്നു.
അപ്പോഴേക്കു് കേരളത്തിൽ 18-ലധികം സംഘങ്ങൾ ഉണ്ടായതു്.
പട്ടരോടും സംഘത്തിന്റെ ഉത്ഭവം കൊടുങ്ങല്ലൂർതമ്പുരാക്കന്മാരുടെ
ആവശ്യപ്രകാരമാണെന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. രാജാക്കന്മാ
രുടെ ശക്തി വൎദ്ധിക്കുകയാലും, സംഘങ്ങളുടെ ശക്തി കുറയ്ക്കുക
യോ കുറയുകയോ കാരണമായും, സംഘത്തലവന്മാരായിരുന്നവരുടെ
ആധിപത്യം വഹിക്കുന്നതു അഭിമാനത്തിനു പോരായ്മയായിത്തോ
ന്നുകയാലും ചില സംഘത്തിലെ പതിയ, കിഴിപ്പും, വാകുപുത്തി
മുതലായ സംഘത്തലവന്മാർ ആ സ്ഥാനങ്ങൾ സ്വയം ഒഴിഞ്ഞു
മറ്റുചിലരെ ഏല്പിച്ചതായി അറിവായിട്ടുണ്ടു്. തൊണ്ടനാരി എന്ന

സംഘത്തിന്റെ[1] പരിഷ തെക്കേടത്തു ഭട്ടതിരിയായിരുന്നു. അടുത്ത കാലത്തോളം അതിന്റെ ആധിപത്യം വഹിച്ചു നടത്തിവന്നിരുന്നതു് മൂത്തമന—കഥകളിയിലെ സുപ്രസിദ്ധ വേഷക്കാരനായിരുന്ന കേശവൻനമ്പൂതിരിയുടെ—ഇല്ലക്കാരായിരുന്നു. അതു അവൎക്കു കിട്ടിയതു തെക്കേടത്തു ഭട്ടതിരിപ്പാടു് ഏല്പിച്ചുകൊടുത്തിട്ടാണു്. അതുപോലെതന്നെ കീഴ്വഴി[2] സംഘത്തിലെ പരിഷ വൈലത്തൂർ മൂസ്സതായിരുന്നു[3]. അദ്ദേഹവും—കാരണമെന്തെന്നു മനസ്സിലായിട്ടില്ല—സ്വമനസ്സാലെ ഒഴിയുകയാണുണ്ടായതു്. അക്കാലത്തു് പ്രബലനായിരുന്ന പുന്നത്തൂർ ശക്തൻമൂപ്പിന്നു ആ സ്ഥാനം കൊ. വ. 1041-ൽ പൂന്തോട്ടു് നമ്പൂതിരിയെ ഏല്പിച്ചു. ഇപ്പോഴും ആ സംഘത്തലവൻ പൂന്തോട്ടനമ്പൂതിരിയാകുന്നു. ഇന്നും കിഴിഞ്ഞാർസംഘത്തിനു വരുന്ന ക്ഷണക്കത്തുകളെല്ലാം മൂസ്സതിന്റെ പേൎക്കാകുന്നു. ഇതിനിടെ രാജാക്കന്മാർ സംഘത്തലവന്മാരെ മാറ്റുകയാലും, സ്വയം ഒഴിഞ്ഞുമാറുകയാലും ചില സംഘങ്ങളുടെ പേരിന്നുപോലും മാറ്റം വന്നിട്ടുണ്ടു്.

അതിൎത്തികളും കൂടെക്കൂടെ മാറിക്കൊണ്ടിരുന്നതിനാൽ സംഘത്തിന്റെ കൎത്തവ്യത്തിനു വിഘ്നം നേരിട്ടു. മാത്രമല്ല പുതുതായി വെട്ടിപ്പിടിച്ച ശത്രുരാജ്യത്തെ തന്റെ രാജ്യത്തോടു ചേൎക്കുമ്പോഴും അവിടെയുണ്ടായിരുന്ന സംഘങ്ങളെ തടവുകാരാക്കിപ്പിടിയ്ക്കുകയല്ലേ സാധാരണഗതിയിൽ വേണ്ടതു്? തടവുകാരാക്കിയില്ലെങ്കിലും അവരെ ഇവൎക്കു വിശ്വാസം പോരാതെ വരുന്നതിൽ അത്ഭുതമില്ല

1. തെക്കേടത്തു ഭട്ടതിരിയുടെ സംഘം നൊച്ചൂരി സംഘമാണോ എന്നു സൂക്ഷ്മമായി അറിഞ്ഞിട്ടില്ല.

2. കീഴ്വഴിച്ചൊവ്വരം യോഗം അഥവാ കിഴിഞ്ഞാർസംഘം എന്നാണിപ്പോഴത്തെ വ്യവഹാരം.

3. ഈ സംഘത്തിന്റെ പരിഷ ആദ്യകാലത്തു് നല്ലൂർപള്ളിയായിരുന്നുവെന്നു കേട്ടിട്ടുണ്ടു്.

ല്ലൊ. ശത്രുരാജ്യത്തേയായാലും സിവിലുദ്യോഗസ്ഥന്മാരെസ്സംബ
ന്ധിച്ചിടത്തോളം അത്ര ഭയപ്പെടാനില്ല. പക്ഷെ സംഘങ്ങളുടെ
സ്ഥിതി അതല്ല. അവർ രാജ്യരക്ഷ ചെയ്യുന്ന പട്ടാളസംഘങ്ങ
ളാണു്; അവൎക്ക രാജാവിനോടു കൂറില്ലെങ്കിൽ പിന്നെ രാജാവു
ണ്ടോ? അതിനാൽ അവരുടെ കാൎയ്യത്തിൽ രാജാക്കന്മാൎക്ക പ്രത്യേ
കം ശ്രദ്ധ പതിപ്പിക്കേണ്ടതായിവന്നു. അങ്ങിനെ കാലാന്തര
ത്തിൽ— ഇംഗ്ലീഷുകാർ കേരളത്തിലെ നായർ പട്ടാളക്കാരെ ചെയ്ത
മാതിരിയിൽ തന്നെ—സംഘങ്ങളെ ആയുധം വെപ്പിച്ചു് ഒരുതരം
അലങ്കാരത്തിന്നും അകമ്പടിക്കും മാത്രമാക്കിത്തീൎക്കയും, പട്ടാ
ളങ്ങളെയെല്ലാം അവരിൽനിന്നു വിടൎത്തി പ്രത്യേകമായി സംഘ
ടിപ്പിക്കുകയും ചെയ്തു. അങ്ങിനെയാണു് രാജ്യരക്ഷക്കായി ഏ
ൎപ്പെടുത്തുകയും രാജ്യരക്ഷ നിൎവ്വഹിക്കുകയും ചെയ്യുന്ന ഈ
സംഘങ്ങൾ കേവലം വിനോദകരങ്ങളായ സംഘക്കളിയാ
യും—വീണ്ടും അധഃപതിച്ചു് ഒരുതരം പൊറാട്ടുകളിയായും—പ
രിണമിച്ചതു്.

എന്നാൽ അടിയന്തരങ്ങളും സംഘക്കളിയും തമ്മിൽ എന്തു
ബന്ധമാണുള്ളതു്? സംഘക്കളിയുണ്ടെങ്കിലേ സദ്യമാകൂ എന്നു വ
രാൻ കാരണമെന്താണു്? ഈ ചോദ്യങ്ങൾക്കു മറുപടി കാണേ
ണ്ടിയിരിക്കുന്നു. അതാണിനി പറയാൻ പോകുന്നതു്. പൂരം വേല
മുതലായി ആളുകൂട്ടം അധികമുണ്ടാകുന്ന സ്ഥലങ്ങളിൽ ബഹളവും
കശപിശയുമുണ്ടാവാൻ എളുപ്പമാണു്. അതിന്നിടവരാതിരി
പ്പാനും സമാധാനം പാലിപ്പാനും മറ്റുമായി ഇന്നും പോലീസു
കാർ പോവുകയും, അവരെ അയക്കുകയും പതിവുണ്ടല്ലൊ. കേ
ല്ലറത്ത അടിയന്തരങ്ങൾ പണക്കാരും പ്രഭുക്കന്മാരും ആഘോ
ഷസമേതവും ആഡംബരപൂൎണ്ണവുമായി നടത്തുമ്പോൾ വലിയ
ആൾത്തിരക്കുണ്ടാവും; ബഹളവും സമാധാനലംഘനവും ഉണ്ടാ
വാൻ അതു കാരണവുമാവാറുണ്ടു്. അതിന്നിടവരാതെ അടിയ

ന്തരം സമാധാനമായിത്തന്നെ നടത്തുന്നതിനുവേണ്ടിയാണ സംഘ ങ്ങളെ ക്ഷണിച്ചിരുന്നതു്. സമാധാനഭംഗം കൂടാതെ സൂക്ഷിയ്ക്കു ന്നതായ ചുമതല സംഘക്കാർക്കാണെന്ന പറയേണ്ടതില്ലല്ലോ. ഈ സംഗതി അതിന്റെ നടപടികൊണ്ടു വ്യക്തമാകുന്നതു്.

നമ്പൂതിരിമാരുടെ ഇടയിൽ ആഭിജാത്യംകൊണ്ടു ഒരു ഡിഗ്രി താണ പദവിയായ ഈ ശാസ്ത്രനമ്പൂതിരിമാർക്കായിരുന്നുള്ളു. എ ന്നിരുന്നാലും സത്രങ്ങളെങ്കിൽ പ്രധാനമായ വാട്ടെലസ്സൂര്യങ്ങളും * മ ററു മന്നാകിയ അതിഥിപൂജകൾക്കും ഈ സംഘങ്ങൾക്കും മുഖ്യമായ സ്ഥാ നമാണ അനുവദിച്ചിരുന്നതു്. സത്രങ്ങളെങ്കിൽ മാത്രമല്ലാതെ മ റെറാരിടത്തും ഇങ്ങിനെ കാണുകയില്ല. അതിനു കാരണമെന്താ ണ്? സമയപാലനാർത്ഥം ക്ഷണിച്ചുവരുത്തിയവരും, അതിന്റെ ചുമതല വഹിയ്ക്കുന്നവരുമായ അധികാരസ്ഥന്മാരാണ അവരെന്ന ഇതുതന്നെ.

തളിയാതിരിമാർ ഭരണം നടത്തിയിരുന്നതു് അതാതു ക്ഷേത്ര ങ്ങളിൽവെച്ചുതന്നെയായിരുന്നു. അതിനു വേണ്ടിവന്നിരുന്ന ചി ലവെല്ലാം അതാതു ദേവസ്വംകൊണ്ടുതന്നെ നിവ്വഹിയ്ക്കുകയും ചെ യ്തിരുന്നു. എന്നാൽ സംഘങ്ങളുടെ നില അതായിരുന്നില്ല; അവ യ്ക്കെല്ലാം പ്രത്യേകം സ്ഥാനങ്ങളും സ്വത്തുക്കളും ഉണ്ടായിരുന്നു. ശസ്ത്രം അഭ്യസിപ്പിയ്ക്കുന്നതിനുള്ള ആചാര്യന്മാരും വിദ്യാർത്ഥിക ളും—ഗുരുകുലവാസംപോലെ—ഒരുമിച്ചു താമസിച്ചുകൊണ്ടാണ് അഭ്യസനം (ആയുധപരിശീലനമെന്നർത്ഥം) നടത്തിയിരുന്നതു്. ബ്രഹ്മസ്വംമഠത്തിൽ വിദ്യാർത്ഥികൾ വേദാദ്ധ്യയനം ചെയ്തിരുന്നതും അങ്ങിനെയാണല്ലോ. അതുപോലെ സംഘങ്ങൾക്കെല്ലാം അതി

* മുറ്റപ്പന്തിയ്ക്കു ഉണ്ണുവാനുള്ള ഏല വാട്ടിവെയ്ക്കും. അതിനു പുറമെ വേറെ കറികളെടുത്തു അണയുടെ മദ്ധ്യത്തിൽകൂടി ഉടനീളം കീറി രണ്ടാ ക്കി വാട്ടിയ ഏലയുടെ ചുവട്ടിൽ ഇരുവശങ്ങളിലും തിരുകിവെയ്ക്കും. ഇ ങ്ങിനെയുള്ളതാണ് വാട്ടെലസ്സൂര്യ.

സഭ കൂടേണ്ടതായ കെട്ടിടങ്ങളും ആവശ്യമുള്ളേടത്തോളം ഭൂസ്വത്തുക്കളും ഉണ്ടായിരുന്നു. രാജാക്കന്മാർ തമ്മിൽ കലഹം തുടങ്ങിയതോടുകൂടി സംഘങ്ങളെ സഹായിക്കുവാനും പ്രോത്സാഹിപ്പിക്കുവാനും ആളില്ലാതായി. അതിനും പുറമെ അവരെ അമ്പെ തകർത്തിക്കളഞ്ഞതു് ടിപ്പുവാണെന്നും പ്രസിദ്ധിയുണ്ട്. കേരളരാജാക്കന്മാരെ താങ്ങിനിറുത്തുന്നതു് ഈ സംഘങ്ങളാണെന്നു ടിപ്പു ധരിച്ചിരുന്നു. അതിനാലാണു അങ്ങിനെ അവരെ പ്രത്യേകം തേടിപ്പിടിച്ചു് നശിപ്പിച്ചതെന്നും കേട്ടിട്ടുണ്ട്. ഇങ്ങിനെയൊക്കെയല്ലാതെ 18 സംഘങ്ങളിൽ ഒന്നിന്റേതാണെന്നു വിശ്വസിക്കത്തക്ക സ്ഥാനമൊന്നും അന്വേഷിച്ചിട്ടും കണ്ടുകിട്ടിയിട്ടില്ല. അതിനുള്ള കാരണം ടിപ്പു അങ്ങിനെ നശിപ്പിച്ചതാവണമെന്നൂഹിക്കുന്നു. ഭൂസ്വത്തിനെക്കുറിച്ചു് പറയുകയാണെങ്കിൽ ഇന്നു പുളിക്കീഴ്സംഘത്തിനു മാത്രമെ ഭൂസ്വത്തുള്ളതായി അറിഞ്ഞിട്ടുള്ളു. ഇതിന്നു് മലപ്പുറം അടുത്തുള്ള രാമപുരം പ്രദേശങ്ങളിൽ 4000 പാട്ടത്തിന്നുള്ള വസ്തുക്കളും ഉണ്ടായിരുന്നതായി പറയപ്പെടുന്നു. എന്നാൽ ഇന്നു രേഖാമൂലം കാണുന്നതു് ആ പ്രദേശത്തു തന്നെ 5 പറയോളം മിച്ചവാരം കിട്ടുവാനുള്ള ഭൂമി മാത്രമാണു്. അതു് ഇപ്പോഴും പിരിച്ചുവരുന്നതു് പുലാമന്തോൾനിന്നു 4 നാഴിക വടക്കു പടിഞ്ഞാറു കുന്നമ്പലം ദേശക്കാരനായ പുളിക്കീഴ്നമ്പൂതിരിയാകുന്നു. ഈ വിഷയത്തെപ്പറ്റി കൂടുതലായി അന്വേഷിച്ചിട്ടില്ല. അന്വേഷിച്ചാൽ കുറെക്കൂടെ വിവരങ്ങൾ കിട്ടിയെന്നും വരാം. ഭൂസ്വത്തല്ലാതെ സംഘങ്ങൾക്കു വേറെയും വരുമാനങ്ങൾ ഉണ്ടായിരുന്നു. അവയെ താഴെ ചേർക്കുന്നു.

വിവാഹപ്പത്തു്—നമ്പൂതിരിമാരിൽ പെൺകുട്ടികളെ വിവാഹം കഴിച്ചുകൊടുത്താൽ അവൾക്കു പിറന്നഗൃഹത്തിലെ സകല അവകാശങ്ങളും നശിക്കുകയും പകരം ഭർത്തൃഗൃഹത്തിലെ ലഭിക്കുകയും ചെയ്യുമല്ലൊ. അങ്ങിനെ പിറന്ന ഗൃഹത്തിൽനിന്നു വിട്ടുപോകമ്പോൾ ആ ഗൃഹത്തെസ്സംബന്ധിച്ചുള്ള പുത്രിമാരുടെ അവകാശ

ങ്ങളും ബാദ്ധ്യതകളും വിടർത്തി അനുവാദം വാങ്ങണമെന്നാണു്. "വിവാഹപ്പത്തു്" എന്ന ഭാഷയിൽ അറിയപ്പെടുന്നതു ഇതുകളാണു്. ഇപ്രകാരം ചെയ്തുവരുന്നതു വിവാഹക്രിയയുടെ പത്തു ഓരോ ദാനം ചെയ്യുക മാത്രമാകുന്നു. ഈ ദാനമാകട്ടെ അവസ്ഥാനുസരണം ഒരു പണം മുതൽ 4 പണം വരെ ചെയ്യുന്നതു കണ്ടിട്ടുണ്ടു്. ഈ പത്തിൽ ആദ്യത്തേതു് അവിടെയുള്ള സംഘവുമായിട്ടുള്ള അവകാശ-ബാദ്ധ്യതകൾ വിടുർത്തുവാനുള്ളതാണു്. അതിനു "ചാർത്തു്" എന്നു പറയുന്നു. പണ്ടുകാലത്തു് അവരുടെ സ്ഥിതിയനുസരിച്ചുള്ള തുക കൊടുത്തിരുന്നതായി കേട്ടിട്ടുണ്ടു്. 1

വെച്ചുനമസ്കാരം—വിവാഹാദി അടിയന്തരങ്ങൾ സത്രുമായി നടത്തുമ്പോൾ സംഘങ്ങളെ ക്ഷണിക്കുകയും, വെച്ചുനമസ്കരിക്കുകയും പതിവുണ്ടല്ലോ. ഒരു പണവും വെറ്റിലയടക്കയും കൂടി ഒരു നാക്കിലയിൽ എടുത്തു് സംഘക്കാരുടെ മുമ്പിൽ വെച്ചു നമസ്കരിക്കുകയാണു കൃത്യം. ഉടമസ്ഥന്റെ അവസ്ഥയനുസരിച്ചു് പണം ജാസ്തിയാക്കുകയും പതിവാണു്. എന്റെ ചെറുപ്പത്തിൽ അതു് 6 പണം മുതൽ അവസ്ഥാനുസരണം 101 പണംവരെ പലതരത്തിൽ കണ്ടതായി ഓർമ്മയുണ്ടു്. അതും സംഘത്തിലേയ്ക്കുണ്ടായിരുന്ന ഒരു വരുമാനമാണു്.

പൊലി—വിവാഹാദി അടിയന്തരങ്ങൾ സത്രുമായി നടത്തുമ്പോൾ ചാർച്ചക്കാരെയും ബന്ധുക്കളെയും കുടിയാനവന്മാരെയും ക്ഷണിക്കുന്ന പതിവുണ്ടു്. അങ്ങിനെ ക്ഷണിച്ചുവന്നവർ "പൊലിക്കുക" എന്നൊരു മര്യാദയും നടപ്പിലുണ്ടായിരുന്നുവല്ലോ. 2 ക്ഷണിക്കപ്പെട്ടവരെല്ലാം അവസ്ഥാനുസരണം 8 പണം

1 ഈ പത്തു എന്തെല്ലാമാണെന്നു "ആര്യന്മാരുടെ കുടിയേറ്റം കേരളത്തിൽ (രണ്ടാംഭാഗം)" page 233-ൽ വിവരിച്ചിട്ടുണ്ടു്.

2 'പൊലി' എന്നാലെന്താണെന്നു എന്റെ സ്മരണകൾ 3-ാംഭാഗം 112-ാംപേജിൽ പ്രതിപാദിച്ചിട്ടുണ്ടു്.

മുതൽ 32 പണം വരെ പൊലിയ്ക്കാറുണ്ടു്. ഉടമസ്ഥന്റെ പ്രഭുത്വ
വും ചാർച്ചക്കാരുടെ ബാഹുല്യവും മറ്റുമനുസരിച്ചു് നല്ലൊരു
സംഖ്യ അവിടെ പിരിയാറുണ്ടു്. പണ്ടൊക്കെ ഇങ്ങിനെ പൊ
ലിച്ചു കിട്ടുന്ന സംഖ്യ മുഴുവൻ സംഘത്തിന്റെ അവകാശമായിട്ടാ
ണിരുന്നിരുന്നതെന്നു പ്രസിദ്ധമാണു്. അങ്ങിനെ ഇതു മൂന്നിനും
സംഘങ്ങളിലേയ്ക്കുള്ള വരുമാനമായിട്ടാണിരുന്നിരുന്നതു്. എ
ന്നാൽ എന്നിയ്ക്കോർമ്മവെച്ച കാലമായപ്പോഴയ്ക്കു മട്ടു മാറിയിരുന്നു.
പൊലിച്ചു കിട്ടുന്ന സംഖ്യയെല്ലാം ഉടമസ്ഥൻ എടുക്കും. കുറച്ചു
വല്ലതും മാത്രം സംഘത്തിലേയ്ക്കു കൊടുക്കുകയും ചെയ്യും.

സംഘത്തിൽ ഇനിയുള്ളതായ ഒരു സ്ഥാനിയുടെ പേർ "കി
ഴിപ്പം" എന്നാകുന്നു. ഇതിന്റെ അർത്ഥം 'പണം സൂക്ഷിപ്പുകാരൻ'
എന്നാണു്. ആദ്യകാലത്തു് ഇദ്ദേഹം സംഘം വകയായ സ്വത്തു
ക്കളെ സൂക്ഷിയ്ക്കുകയും, യഥായോഗ്യം വരവുചിലവുകൾ നിവൃത്തി
യ്ക്കുകയും ചെയ്യുവാനുള്ള ചുമതലക്കാരനും അധികാരിയുമായിരുന്നു.
എന്നിയ്ക്കോർമ്മവെച്ച കാലമായപ്പോഴയ്ക്കു വെച്ചുനമസ്കാരം പൊലി
മുതലായി മുൻപറഞ്ഞ അപൂർവ്വം ചില വരുമാനങ്ങൾ മാത്രമേ
സംഘങ്ങൾക്കുണ്ടായിരുന്നുള്ളു. അതെല്ലാം വാങ്ങുകയും കണക്കുപ്ര
കാരം വിഭജിച്ചുകൊടുക്കുകയും ചെയ്യുവാനുള്ള ചുമതല ഇക്കിഴിപ്പമ
നാ വഹിച്ചിരുന്നതു്. അതുമാത്രമേ അദ്ദേഹത്തിനു ചെയ്യുവാനുണ്ടാ
യിരുന്നുമുള്ളു.

ഈ സംഘങ്ങൾ നല്ല പ്രാബല്യത്തോടുകൂടി ഉൾച്ചിയായി അ
നേകം നൂറ്റാണ്ടുകാലത്തോളം പ്രശംസ്യമായ നിലയിൽ രാജ്യര
ക്ഷയും സമാധാനപാലനവും ചെയ്തുപോന്നിരുന്നു. അക്കാലത്തു്
അടിയന്തരങ്ങൾക്കു സംഘങ്ങളെ ക്ഷണിയ്ക്കുകയും, അവർ വന്നു ബ
ഹളമുണ്ടാവാതെ സത്രം നടത്തിക്കൊടുക്കുകയും ചെയ്തിരുന്നുവല്ലൊ.
അങ്ങിനെ ആ സമ്പ്രദായം കേരളത്തിൽ മുഴുവൻ സ്ഥിരപ്പെട്ടുക
ഴിഞ്ഞതിനു ശേഷമാണു രാജാക്കന്മാർ അവരുടെ അധികാരമെല്ലാം

ത്ഭവവും, ഓരോ കാലഘട്ടത്തിലും ഈ സംഘങ്ങൾക്കുണ്ടായ പ
രിവർത്തനങ്ങളുടെ വിശദവിവരവും, എല്ലാററിനുമുപരി ഇന്നത്തെ
പാനെകളിയുടെ സമ്പൂർണ്ണവിവരണവും * ഉൾക്കൊള്ളിച്ചുകൊണ്ടു
ഒരു പുസ്തകംതന്നെ ഞാൻ തയ്യാറാക്കിവരികയാണ്. അതുകൊണ്ടു
ഈ പുസ്തകത്തിലേക്കു ആവശ്യമെന്നു തോന്നുന്ന ഭാഗം മാത്രം
ചേർത്തു തയ്യാറാക്കിയതാണീ അദ്ധ്യായമെന്നും വിശദവിവരം അ
റിയാൻ ആ പുസ്തകം നോക്കേണ്ടതാണെന്നും ഞാൻ വായനക്കാരെ
അറിയിക്കുന്നു.

—:o:—

## അദ്ധ്യായം 4

# കേന്ദ്രത്തിൻ്റെ ഉത്ഭവം

എത്ര സാധനമായാലും രണ്ടെണ്ണം ഒന്നുപോലെയാവുക എ
ന്നതു ലോകത്തിൽ അസംഭവമാണ്. ഒരച്ഛനമ്മമാരുടെ മക്കളാ
യാലും അവരെ വേർതിരിച്ചറിയാൻ കഴിയാത്തവിധത്തിൽ ച്ഛായ
യുണ്ടാവുക പതിവില്ല. യന്ത്രനിർമ്മിതങ്ങളായ വസ്തുക്കളായാൽ
പോലും അവനവൻ്റേതു എളുപ്പം അറിയത്തക്ക ലക്ഷണങ്ങൾ
അതുകൾക്കുണ്ടാവാമല്ലോ. മനുഷ്യരുടെ അഭിപ്രായങ്ങളെസ്സം
ബന്ധിച്ചേടത്തോളമുള്ള നിലയും ഇതുതന്നെയാകുന്നു. എത്രതന്നെ
അടുപ്പവും സ്നേഹവുമുള്ളവരായാലും ശരി രണ്ടുപേരുണ്ടെങ്കിൽ അവ
രുടെ അഭിപ്രായങ്ങൾക്കു കുറച്ചൊക്കെ ഭിന്നത കൂടാതെ കഴികയില്ല.
ഭാര്യാഭർത്താക്കന്മാരും, അച്ഛനും മക്കളും, സ്നേഹിതന്മാരും മററും വ
ളരെ ഐക്യത്തോടെ വർത്തിക്കുന്നുണ്ട്. സൂക്ഷ്മമായി പരിശോധി
ച്ചാൽ അവരുടെ ഇടയിൽപോലും അഭിപ്രായഭേദങ്ങൾ വളരെയു
ണ്ടെന്നു കാണാം. വലുതായ ചില രഹസ്യങ്ങളെയും—തങ്ങിൽ

* കളിയുടെ ഒരു സംക്ഷിപ്തവിവരണം എൻ്റെ ഗ്രന്ഥകം 3-ാം
ഭാഗം 6-ാം അദ്ധ്യായത്തിൽ കൊടുത്തിട്ടുണ്ട്.

തെററിയാലുണ്ടായേക്കാവുന്ന ബുദ്ധിമുട്ടുകളെയും—പൊതുജനാഭി
പ്രായത്തെയും മററും മാനിച്ച് ഒരു പരിധിവരെയുള്ള അഭിപ്രായഭേ
ദങ്ങളെ ബോധപൂർവ്വം സഹിക്കുകയാണ് എല്ലാവരും ചെയ്തുവരു
ന്നതു്. തീർപ്പു കല്പിക്കുവാൻ എപ്പോഴും ഒരേ വ്യക്തിയായേ പാടു;
അല്ലാതെ അതിനു പലരായാൽ പാടില്ല. ഏഴോ ഒമ്പതോ വിധിയെഴു
തുന്ന ജഡ്ജിമാരാണെങ്കിലും ഈ തത്വം സ്വീകരിച്ചുകൊണ്ടാണ് അ
വിടെയും ഭൂരിപക്ഷം നോക്കിയാൽ മതിയെന്നു നിശ്ചയിച്ചിരിക്കു
ന്നതു്.

ഇവിടെ നാലു കഴകങ്ങളുൾപ്പെട്ടതിനാലാകിലും അവർ തമ്മി
ലും ചില അഭിപ്രായവ്യത്യാസങ്ങളും തർക്കങ്ങളും ആവിർഭവിച്ചു
തുടങ്ങി. മേൽപ്പറഞ്ഞ തത്വം അന്നത്തെ നേതാക്കന്മാർക്കു അനു
ഭവപ്പെട്ടതു അക്കാലത്തായിരിക്കണം. അതിന്റെ ഫലമായിട്ടാണു എ
ല്ലാററിന്റെയും മേലധികാരിയായി (സുപ്രീംകോടതിയായി) ഒരു
കേന്ദ്രമുണ്ടാവാതെ പററില്ലെന്നു ബോധ്യമായതു്. തിരുവഞ്ചിക്ക
ളം—മഹോദയപുരം—ആസ്ഥാനമാക്കിക്കൊണ്ടുള്ള ഒരു കേന്ദ്ര
ഭരണം ആരംഭിച്ചതു് ആ കാരണത്താലും കൂടിയാകുന്നു.

ഈ കേന്ദ്രഭരണം ആദ്യം സ്ഥാപിച്ചതു് B. C. രണ്ടാംനൂററാ
ണ്ടു മുതൽ A. D. രണ്ടാംനൂററാണ്ടുവരെയുള്ള കാലങ്ങളിലാണെന്നു
ഓരോ ചരിത്രകാരന്മാർ അഭിപ്രായപ്പെടുന്നു. ആദ്യം സ്ഥാപിച്ച
കേന്ദ്രഭരണം A. D. 6-ാം നൂററാണ്ടോടുകൂടി അവസാനിച്ചിരിക്കു
ന്നുവെന്നും പിന്നീടു 8-ാം നൂററാണ്ടിനു ശേഷമേ കേന്ദ്രഭരണത്തെ
പ്പററിയുള്ള പരാമർശങ്ങൾ കാണുന്നുള്ളുവെന്നും അവർ പറയുന്നു.
ആദ്യത്തെ വംശക്കാരെ ഒന്നാം ചേരവംശമെന്നും 8-ാം നൂററാണ്ടി
നു ശേഷമുള്ളവരെ രണ്ടാംചേരവംശമെന്നും ഇളംകുളം കുഞ്ഞൻ
പിള്ള രണ്ടു വംശക്കാരായി തരംതിരിച്ചിരിക്കുന്നു. ഈ അഭിപ്രായ
ത്തെ ഇന്നുള്ള മിക്ക ചരിത്രകാരന്മാരും ശരിവച്ചു കഴിഞ്ഞിട്ടുണ്ടു്.

ആരെന്നാണു ചരിത്രപണ്ഡിതനല്ലെങ്കിലും ഈക്കാര്യത്തിൽ എനിക്കു ബലമായ ഭിന്നാഭിപ്രായമാണുള്ളതു്. അതിനെ എനിക്കുള്ള അറിവും കഴിവുമനുസരിച്ചു് വിവരിക്കാം.

ആദ്യത്തിൽ 6-ാം നൂറ്റാണ്ടുവരെ കേരളഭരണം നടന്നിരുന്നുവെന്നും, പിന്നീടു് രണ്ടുനൂറ്റാണ്ടുകാലത്തോളം അതു് നശിച്ചുവെന്നും, എട്ടാംനൂറ്റാണ്ടോടുകൂടി അതു വീണ്ടും ആരംഭിച്ചു ഉജ്ജ്വലമായി നടന്നുവെന്നും ഞാൻ സമ്മതിക്കുന്നു. എന്നാൽ അവ രണ്ടും ഒരേ ചേരവംശങ്ങളായിരുന്നില്ല. ആദ്യഘട്ടത്തിലെ ഭരണകർത്താക്കന്മാരായിരുന്നതു് വിദേശങ്ങളിൽനിന്നു കൊണ്ടുവന്ന പരക്ഷത്രിയരൊ ആയിരുന്നില്ലെന്നും, അവരെല്ലാം ബ്രാഹ്മണരെ ആയിരുന്നുള്ളുവെന്നും, 8-ാം നൂറ്റാണ്ടിനുശേഷം രാജ്യം ഭരിച്ചിരുന്നവർ മാത്രമാണു് വിദേശീയരായ ക്ഷത്രിയന്മാരെന്നുമാണു് എന്റെ നിഗമനം. താഴെ പറയുന്നതു് അതിനുള്ള തെളിവുകളും യുക്തികളും മറ്റുമാകുന്നു.

1. ഭരണാധിപത്യത്തിൽ ആദ്യംമുതൽ ഇടയ്ക്കെപ്പോഴുമെല്ലാം—ദേശം, ഗ്രാമം, കഴകം, തളി, തളിയാതിരിമാർ എന്നീ ക്രമത്തിൽ—കാലദേശാദികൾക്കനുസരിച്ചുവിധം പരിഷ്കൃതമാക്കപ്പെട്ടതിയതു് ബ്രാഹ്മണരാണെന്ന കാര്യത്തിൽ വാദമില്ലല്ലോ. ന്യായവും യുക്തിയും സംഭാവ്യതയുമനുസരിച്ചു വിചാരിക്കുന്ന പക്ഷം ആദ്യം കേരളത്തിൽ ഭരണം നടത്തിയിരുന്നവരും ബ്രാഹ്മണരായിരിക്കുമെന്നു വിചാരിക്കാനെ വഴിയുള്ളൂ. യഥാകാലം പരിഷ്കരിച്ചു കഴകങ്ങൾവരെ നടത്തിപ്പോന്ന സ്ഥിതിക്കു ഒരു കേരളഭരണം വേണമെന്നു തീർച്ചയായപ്പോൾ മാത്രം ബ്രാഹ്മണർ ഭയപ്പെട്ടു പിന്മാറിയെന്നും, വിദൂരമായ വിദേശത്തുപോയി അപരിചിതനായ ഒരു ക്ഷത്രിയനെ തേടിപ്പിടിച്ചു കൊണ്ടുവന്നു വാഴിച്ചുവെന്നും വിചാരിക്കുന്നതു് ഒട്ടും അസംഭാവ്യവും യുക്തിഹീനവുമാ

ക്കണം. അങ്ങിനെ വിശ്വസിക്കുന്നെങ്കിൽ അതിനു തക്കതായ പരി
തസ്ഥിതിയും സന്ദൎഭവും കാരണവുമുണ്ടാവണം. അതൊന്നുമുണ്ടായ
തായി കാണുന്നുമില്ലല്ലൊ. ക്രമപ്രകാരം സെക്കൻററി, ഹൈ
സ്കൂൾ, കോളെജ് എന്നിവയിലെല്ലാം ചേൎന്ന പ്രശസ്തമായ നില
യിൽ പഠിച്ചുവന്ന ഒരു വിദ്യാൎത്ഥി ശരിയായ ജിജ്ഞാസുവാണെ
ങ്കിൽ—അതുവരെയുള്ള പഠിപ്പുകൊണ്ടു അതു് തെളിഞ്ഞിരി
ക്കും—വിദേശങ്ങളിൽ പോയി ഉപരിപഠനം കൂടി കഴിക്കുന്നതിരി
ക്കുമോ? ആളു തോല്ക്കുകയാണെന്നായെങ്കിലും ശരി, പഠിച്ചവയെ ഉ
ണൎവ്വു എന്ന ആൎയ്യരെ തിട്ടപ്പെടുത്തിക്കൊണ്ടു ആ യാത്രക്കു ശ്രമി
ക്കുപോലും ചെയ്യാതെ ആരെങ്കിലും പിന്മാറുന്നുണ്ടാവുമോ? അങ്ങി
നെ പറഞ്ഞാൽ ആൎക്കാണു വിശ്വസിക്കുവാൻ കഴിയുന്നതു്? ഇതു
പോലെത്തന്നെ കഷ്ടംവരെ ഉയൎത്തിക്കൊണ്ടുവന്ന ആ നമ്പൂതിരി
മാർ കേന്ദ്രഭരണക്കാരും ഒന്നു പരീക്ഷിച്ചുനോക്കുവാൻ പോലും മി
നക്കെടാതെ കിഴക്കുനിന്നു ഒരു വിദേശീയനെ കൂട്ടിക്കൊണ്ടുവന്നു
വാഴിക്കുക എന്നതു ആൎക്കാണു് വിശ്വസിക്കാൻ കഴിയുക! അ
ങ്ങിനെ വിചാരിക്കുന്നതു് ഒരുവിധം അസംബന്ധമെന്നല്ലാതെ
സാമാന്യബുദ്ധിയുള്ളവർ വിശ്വസിക്കയില്ല.

2. കുറക്കാലത്തോളം—ഒന്നുരണ്ടു നൂറ്റാണ്ടുകാലത്തോളം
തന്നെ—ഒരു വംശക്കാരെ—ഒരു രാജ്യക്കാരെ—തുടൎച്ചയായി ഭര
ണാധികാരത്തിലുള്ള അവരോധിച്ചതിനു ശേഷം പിന്നീടു അവരെ
വേണ്ടെന്നുവെയ്ക്കുവാൻ തക്കതായ എന്തെങ്കിലും കാരണമുണ്ടാവേ
ണ്ടതാണു്. അങ്ങിനെ വേണ്ടെന്നുവെയ്ക്കുകയും പിന്നെ രണ്ടുമൂന്നു
നൂറ്റാണ്ടുകാലം അതേവിധം കഴിയുകയും ചെയ്തതിനുശേഷം വീണ്ടും
അവരെത്തന്നെ തേടിപ്പോവുക എന്നതിനു അതിലും നല്ലതായ
കാരണങ്ങളുമുണ്ടാവേണ്ടതാണു്. അങ്ങിനെ യാതൊന്നും ഉണ്ടായ
തായി കേട്ടിട്ടില്ല.

3. ആ രണ്ടു സംഭവങ്ങൾക്കും (ആദ്യം 6-ാം നൂറ്റാണ്ടോടുകൂടി ഉപേക്ഷിച്ചുവെന്നും പിന്നീടു 8-ാം നൂറ്റാണ്ടോടുകൂടി വീണ്ടും ആരംഭിച്ചുവെന്നും) തക്കതായ കാരണങ്ങളുണ്ടായിട്ടുണ്ടെന്നും, അതുകൂടാതെ നമുക്കു മനസ്സിലായിട്ടില്ലെന്നു ഉള്ളതെന്നും വാസ്തവമാകായ്കയില്ല. എന്നാൽ അവരുടെ വംശനാമം ഒന്നായിട്ടല്ലല്ലോ കാണുന്നതു്. ആദിചേരന്മാർ എന്നു പറയപ്പെടുന്നവരുടെ വംശനാമം "ആതൻ" (ചേരലാതൻ) എന്നും, രണ്ടാംവംശക്കാരുടേതു 'കുലശേഖരൻ' എന്നുമല്ലേ? അതിനാൽ ആ രണ്ടും ഒരേ വംശക്കാരോ രാജ്യക്കാരോ അല്ലെന്നുള്ള കാര്യം പ്രത്യക്ഷമാണു്.

4. എല്ലാറ്റിനും പുറമെ മേൽപറഞ്ഞ ആദിചേരവംശക്കാരുടെ ഭരണം അവസാനിച്ച കാലം ആറാംനൂറ്റാണ്ടോടുകൂടിയാണെന്നു പറഞ്ഞിട്ടുണ്ടല്ലോ. കിഴക്കൻജില്ലകളിലെ—തമിഴ്നാട്ടിലെ—ചോള-പാണ്ഡ്യാദി രാജ്യങ്ങളും അഭിവൃദ്ധിപ്പെടുകയും, ശക്തി പ്രാപിക്കുകയും, പേർ പരക്കുകയും ചെയ്തതു 6-ാം നൂറ്റാണ്ടോടുകൂടി—അഥവാ അതിനുശേഷം—മാത്രമാകുന്നു. അതിനാൽ അതിനു നാലഞ്ചു നൂറ്റാണ്ടുകൾക്കുമുമ്പു് ഒരു ഭരണാധിപനെ കിട്ടുവാൻവേണ്ടി ആരെങ്കിലും അവിടെപ്പോയി അന്വേഷിക്കുമോ? ആ രാജ്യം അഭിവൃദ്ധിപ്പെട്ടതാണെന്നു് അറിയുവാനും ആളില്ലായിരിക്കും. അവിടെനിന്നു മറ്റൊരു രാജ്യം ഭരിക്കുന്നതിനു ഭരണാധിപനെ കിട്ടുമെന്നു ആരെങ്കിലും പ്രതീക്ഷിക്കുമോ? "താനുണ്ടാത്തേവരോ വരം കൊടുക്കുന്നതു്"? അതിനാൽ ആ കാലത്തു് സമർത്ഥനായ ഒരു ഭരണാധിപനെക്കിട്ടുവാൻവേണ്ടി തമിഴ്നാട്ടിൽ പോയി അന്വേഷിക്കുന്നതു അസംഭവ്യവും അസംബന്ധവുമാണു്; അവിടെനിന്നു തക്കതായ ആളെക്കിട്ടുക എന്നതു് അസാദ്ധ്യവുമാകുന്നു.

5. ആദിചേരന്മാർ എന്നറിയപ്പെടുന്ന ഒന്നാംചേരവംശം പുറമെനിന്നു കൊണ്ടുവരപ്പെട്ടവരല്ലെന്നും ഇവിടെ ഭരണ-ഗ്രാമ-ക

ഷ്കരണങ്ങളും ഏർപ്പെടുത്തിയ ബ്രാഹ്മണർതന്നെയാണെന്നുള്ള
തിലേക്കു ഏററവും പ്രധാനമായ തെളിവാണു് ഇനി പറയുന്നതു്.
ആദിചേരന്മാരുടെ വംശാവലി—കിട്ടിയേടത്തോളം—ഒന്നു പരി
ശോധിക്കാം. പതിററുപ്പത്തിൽനിന്നു ചേരന്മാരുടെ വംശാവലി
കുറെയൊക്കെ അറിയാൻ കഴിയും. ഉതിയൻചേരൽ എന്നപേ
രിൽ അറിയപ്പെടുന്ന ആളാണു് ആദ്യത്തെ രാജാവു്. ഇമയവര
മ്പൻ നെടുഞ്ചേരലാതൻ എന്നും (രണ്ടാംപത്തു്) പൽയാനൈ
ച്ചെൽ കെഴുകുട്ടുവൻ (മൂന്നാംപത്തു്) എന്നും അറിയപ്പെടുന്നവർ ഉ
തിയൻ ചേരലിന്റെ പുത്രന്മാരാകുന്നു. ഇദ്ദേഹത്തിന്റെ മരണ
ശേഷം ആദ്യത്തെ മകനായ ഇമയവരമ്പൻ രണ്ടാമത്തെ രാജാവാ
യി 58 കൊല്ലം രാജ്യം വാണു. ഈ ഇമയവരമ്പനു കളങ്കായ്ക
ണ്ണിനാർമുടിച്ചേരൽ (4–ാംപത്തു്) കടൽപിറക്കോട്ടിയ ചെൽകെഴു
കുട്ടുവൻ (5–ാംപത്തു്) ആട്ടുകോട്ടുപാട്ടുചേരലാതൻ (6–ാംപത്തു്) എ
ന്നിങ്ങിനെ മൂന്നു പുത്രന്മാരുള്ളതായിപ്പറയുന്നു. സാധാരണ ക്രമപ്ര
കാരമാണെങ്കിൽ ഇമയവരമ്പന്റെ മരണശേഷം രാജ്യം വാഴേണ്ട
തു് അദ്ദേഹത്തിന്റെ പ്രഥമപുത്രനായ കളങ്കായ്ക്കണ്ണിനാർ ആ
ണല്ലോ. ഭാരതത്തിലുണ്ടായിരുന്ന 500–ലധികം രാജാധിപ
ന്മാരും, പുരാണപ്രസിദ്ധന്മാരായ രഘുവംശാദി രാജാക്കന്മാരും
രാജ്യം വാണിരുന്നതു് മേൽപറഞ്ഞപ്രകാരം മൂത്തപുത്രന്മാർ വഴി
ക്കാണു്. പ്രഥമപുത്രൻ മരിച്ചുപോയാൽ രണ്ടാമത്തെ മകൻ രാ
ജാവായി വാഴുകയാണു പതിവു. കിഴക്കൻജില്ലകളിലുണ്ടായിരുന്ന
ജമീന്ദാരിസിസ്റ്റവും മറിച്ചല്ല. ഓരോ തലമുറയിലെയും രണ്ടാമ
ത്തെ പുത്രൻ മുതല്ക്കുള്ളവർ സ്വത്തവകാശമുണ്ടായിരുന്നില്ല; ചി
ലവിനുകിട്ടുവാൻ മാത്രമെ ഉണ്ടായിരുന്നുള്ളു. ഇംഗ്ലണ്ടു് മുതലായ
വിദേശരാജാക്കന്മാരുടെ സമ്പ്രദായവും മറിച്ചല്ലല്ലോ. അവിടത്തെ
പ്രഭുക്കന്മാരുടെ—Lords—നടപടിയും അങ്ങിനെയായിരുന്നുവ
ല്ലോ. എന്നാൽ രണ്ടാമത്തെ രാജാവായ ഇമയവരമ്പനുശേഷം

രാജാവായതു അദ്ദേഹത്തിന്റെ മകനല്ല അനുജനായ—കളങ്കായ്കണ്ണിനാർമുടിച്ചേരലിന്റെ അനുജനായ—പൽയാനൈച്ചെൽകെഴുകുട്ടുവനാകുന്നു. നെടുഞ്ചേരലാതനു പ്രായംചെന്ന പുത്രനില്ലാതിരുന്നതുകൊണ്ടു പുത്രന്റെ പ്രതിനിധിയായി അനുജൻ ചെൽകെഴുകുട്ടുവൻ രാജാവായി എന്നു വിചാരിപ്പാൻ നിവൃത്തിയില്ല. 58 വർഷം രാജ്യം ഭരിച്ചിരുന്ന നെടുഞ്ചേരലാതനു ഇത്രയും കാലത്തിനുള്ളിൽ പുത്രന്മാരിലൊരാൾ പ്രായപൂർത്തിയായില്ലെന്നു വരുമോ? ചെൽകെഴുകുട്ടുവൻ 25 വർഷം രാജ്യം ഭരിച്ചുവെന്നു പതിററുപത്തിൽ പറയുന്നുണ്ടു്. ഇതിൽനിന്നും പ്രായപൂർത്തി വരാത്തതുകൊണ്ടല്ല രാജ്യം ഭരിപ്പാനിടയായതെന്നു തെളിയുന്നു. സ്വത്തിന്മേലുള്ള കൈകാര്യകർത്തൃത്വം പുത്രന്മാർ വഴിക്കല്ലാതെ പ്രായംകൊണ്ടു മൂത്ത ആളിനു കിട്ടുന്ന സമ്പ്രദായം മക്കത്തായക്കാരിൽ നമ്പൂതിരിമാർക്കു മാത്രമേ കാണുന്നുള്ളുവല്ലോ. അതിനാൽ ഒന്നാമത്തെ രാജാവായ നെടുഞ്ചേരലാതന്റെ മകൻ കണ്ണിനാർമുടിച്ചേരൽ ജീവിച്ചിരിക്കുമ്പോഴുംതന്നെ അദ്ദേഹത്തിന്റെ അനുജനായ കെഴുകുട്ടുവൻ രാജാവായി വാണിരുന്നതിനാൽ ആ വംശക്കാർ ക്ഷത്രിയരല്ലെന്നും കേരളബ്രാഹ്മണർ—നമ്പൂതിരിമാർ—തന്നെയായിരുന്നുവെന്നും തർക്കമററ സംഗതിയാണു്.

കെഴുകുട്ടുവനുശേഷം രാജാവാകുന്നതു് കെഴുകുട്ടുവന്റെ പുത്രനല്ല, നെടുഞ്ചേരലാതന്റെ മൂത്ത പുത്രനായ കളങ്കായ്കണ്ണിനാർ ആകുന്നു. ഇദ്ദേഹം 25 വർഷം രാജ്യം ഭരിച്ചു. മരണാനന്തരം രാജാവാകുന്നതു് മേൽപറഞ്ഞപ്രകാരം അദ്ദേഹത്തിന്റെ അടുത്ത ഉദരസഹോദരനായ കടൽപിറക്കോട്ടിയവേൽകെഴുകുട്ടുവനാകുന്നു. ഇദ്ദേഹം 55 വർഷം രാജ്യംഭരിച്ചിരുന്നതായിക്കാണുന്നു. ഇത്രയും കാലം രാജ്യം ഭരിച്ചതു് നാർമുടിച്ചേരലിനു പ്രായപൂർത്തിയുള്ള പുത്രന്മാരില്ലാത്തതുകൊണ്ടാണെന്നു പറയുവാൻ വിഷമമുണ്ടു്. ഇദ്ദേ

ഹത്തിന്റേയും മരണത്തിനുശേഷം ആറാമത്തെ രാജാവായി വാഴു
ന്നതു് നാൎമുടിച്ചേരലിന്റേയോ കെഴുകിട്ടുവന്റേയോ പുത്രന്മാര
ല്ല, ഇവരുടെയെല്ലാം സഹോദരനായ ആട്ടുകോട്ടുപാട്ടുചേരലാത
നാകുന്നു. ഇതും വ്യക്തമാക്കുന്നതു് പ്രായംകൊണ്ടു മൂത്തയാൾക്കു
കൈകാൎയ്യകൎത്തൃത്വം കിട്ടുന്ന സമ്പ്രദായമാണു് ഈ വംശക്കാരുടേ
തെന്നാണല്ലോ. അതുകൊണ്ടു് അവർ നമ്പൂതിരിമാരാണെന്നു തീ
ൎച്ചയുമാണു്.

മേൽപറഞ്ഞ വസ്തുതകൾ എല്ലാംകൂടി നോക്കുമ്പോൾ കേന്ദ്ര
ഭരണത്തിന്റെ കൎത്താക്കന്മാർ ആദ്യത്തേയും രണ്ടാമത്തേയും ഒരേ
വംശക്കാരാവില്ലെന്നും, ആദ്യത്തെ പൂൎവ്വന്മാർ അതുവരെ—ദേശ
ഗ്രാമകഴകങ്ങളും—നടത്തിയിരുന്നതുപോലെ ബ്രാഹ്മണർ മാത്രമേ
ആയിരിക്കൂ എന്നും, പിന്നീടു് 8-ാം നൂററാണ്ടോടുകൂടി ആരംഭിച്ച
തും രണ്ടാംചേരവംശമെന്നു പറയപ്പെടുന്നതുമായ ഭരണാധിപന്മാർ
മുതല്ക്കു ക്ഷത്രിയപ്പെരുമാൾഭരണം ആരംഭിക്കുന്നുള്ളുവെന്നുമാണു്
സിദ്ധിക്കുന്നതു്.

അങ്ങിനെ കേന്ദ്രഭരണം കുറേക്കാലം ക്രമപ്രകാരം നടന്നു. ഇ
മയവരമ്പൻ നെടുഞ്ചേരലാതൻ, നാൎമുടിച്ചേരൽ എന്നിങ്ങിനെ
ചില പേരുകൾ കാണുന്നതു ആദ്യകാലത്തു് കേന്ദ്രത്തിൽ അധികാ
രിച്ചിരുന്ന ചില ഭരണത്തലവന്മാരുടേതാകുന്നു. കുറച്ചുകാലം ക
ഴിഞ്ഞതിനു ശേഷം (ഏതാണ്ടു് ഏ. ഡി. ആറാംനൂററാണ്ടിനു
ശേഷം) അവരുടെ പേരുകൾ കാണാതായി എന്നതു ശരിതന്നെ.
അതിന്റെ അൎത്ഥം കേന്ദ്രഭരണം ഇല്ലാതായി എന്നോ ഭരണത്തല
വന്മാരെ അവരോധിക്കാതെയായെന്നോ അല്ല; പിന്നെയോ, കേ
ന്ദ്രഭരണം സാധാരണമട്ടിലുള്ള ഒരു നിത്യനടപടി മാത്രമായിത്തീ
ൎന്നതിനാൽ അതിനെപ്പററി പ്രത്യേകമൊന്നും എടുത്തുപറയാനില്ലാ
താവുകയും പറയാതാവുകയും ചെയ്തുവെന്നാകുന്നു. ആദ്യമായി ന

ളെങ്കിലും ഒരു തറവാട് സ്ഥാപിച്ചുവെന്നിരിയ്ക്കട്ടെ. അയാളുടെ പേർ പിന്നീട് വളരെക്കാലത്തേയ്ക്കു മറക്കാതെ നിലനിന്നുവെന്നു വരും. പിന്നെ എല്ലാകാലത്തും അവിടെ ഓരോ കാരണവന്മാരാതിരിയ്ക്കയില്ല. അവരിൽ ആരെങ്കിലും പ്രത്യേകം യോഗ്യരായ്ത്തീർന്നാൽ അവരുടെ പേർ പിന്നീട് മറന്നുപോകാതെ സ്മരിയ്ക്കത്തക്കവിധം നിലനിന്നേയ്ക്കാമെന്നല്ലാതെ ആ കാരണവന്മാരുടെയെല്ലാം പേരുകൾ അത്ര പ്രസിദ്ധങ്ങളായിത്തീരുകയില്ലല്ലോ. പ്രകൃതത്തിൽ സംഭവിച്ചതും അതുതന്നെയാകുന്നു. കേരളത്തിലെ ഒരു ചക്രവർത്തിയുടെ സ്ഥാനമായി ആദ്യം ഒരു കേന്ദ്രഭരണം ഉടലെടുക്കുകയും, അതിന്റെ തലവനായി ഒരധികാരിയെ—ഒരു നമ്പൂതിരിയെ—ഒരു കുലത്തെ—അവരോധിയ്ക്കുകയും ചെയ്തപ്പോഴാം ആ പേർ പ്രസിദ്ധമായിത്തീർന്നതു്. അതിനുശേഷം തുടർന്നു ഉണ്ടായ ചില അധിപന്മാരുടെ പേരുകൾക്കും കാലാന്തരത്തിൽ പ്രശസ്തിയുണ്ടായി. അതിലുണ്ടായിരുന്ന പുതുമ നശിയ്ക്കുകയും, അതൊരു സാധാരണ നടപടിയായിത്തീരുകയും ചെയ്തതോടെ ആ കാര്യത്തിൽ ജനങ്ങൾക്കു ശ്രദ്ധ കുറഞ്ഞു. അവരുടെ പേരുകൾ പ്രത്യേകമായി ആരും പറയുകയോ സ്മരിയ്ക്കുകയോ ചെയ്യാതെയുമായി. അതിനാലാണ ആറാംനൂററാണ്ടിന്നുശേഷം അതിനെപ്പററിയുള്ള വിവരങ്ങൾ കാണാതായിത്തീർന്നതു്. ഇങ്ങിനെ ആദ്യത്തെ കേന്ദ്രഭരണത്തലവന്മാരെ ഒന്നാംചേരവംശക്കാരെന്നു പേരിടാനും 8-ാംനൂററാണ്ടോടുകൂടി പ്രത്യക്ഷപ്പെട്ടുതുടങ്ങുന്ന പെരുമാക്കന്മാരെ രണ്ടാംചേരവംശക്കാരെന്നു പറയാനും എവിടെവെച്ചു് കേന്ദ്രഭരണം നിന്നുപോയെന്നു ധരിയ്ക്കാനും കാരണമിതാകുന്നു. വാസ്തവത്തിൽ കേരളചക്രവർത്തിമാരായി വാഴിച്ചിരുന്നതു് ഒരു വംശക്കാരെ മാത്രമായിരുന്നു. ആദ്യത്തെ കേന്ദ്രഭരണാധിപന്മാർ ബ്രാഹ്മണർതന്നെയായിരുന്നു. എവിടെവെച്ചു് ആ ഭരണസമ്പ്രദായം മാററിട്ടില്ല. ഇതാണു പരമാർത്ഥം.

എന്നാൽ പിന്നെ കേന്ദ്രഭരണം ആ ബ്രാഹ്മണർതന്നെ തുടൎന്നു നടത്തിപ്പോന്നാൽ മതിയായിരുന്നില്ലേ? നാലഞ്ചുനൂറ്റാണ്ടോളം കാലം ബ്രാഹ്മണർ കേന്ദ്രഭരണം നടത്തിയെങ്കിൽ തുടൎച്ചയായി എന്നെന്നും അവർ നടത്തിവരുവാനല്ലേ വഴിയുള്ളു? മറിച്ചു് പിന്നിട്ടു് അവർ സ്വമേധയാ ഒഴിയുകയും, കിഴക്കുനിന്നു ചില വിദേശികളെത്തേടിപ്പിടിച്ചു് കൊണ്ടുവന്നവരോധിക്കുകയും ചെയ്യുന്നതിനു കാരണമെന്താണു്? ഇതു ന്യായമായ ഒരു ചോദ്യമാണു്. അതിനുള്ള മറുപടി പറകയും ചെയ്യാം.

ക്ഷത്രിയരാജാക്കന്മാരെ കൊണ്ടുവന്നു വാഴിക്കുന്നതിനുള്ള കാരണവും ആവശ്യവും യുക്തിയും, അതുവരെ അവൎക്കുണ്ടായ അനുഭവം തന്നെയാകുന്നു. ദേശം, ഗ്രാമം, കഴകം എന്നിവയെപ്പോലെ കേന്ദ്രഭരണവും കുറച്ചുകാലം നടത്തിയപ്പോഴേക്കു ക്രമപ്രകാരം ഊൎജ്ജിതമായി നടത്തിക്കൊണ്ടുപോകുവാൻ പ്രയാസം നേരിട്ടിരിക്കും. മറ്റെല്ലാം അങ്ങിനെ സംഭവിച്ച സ്ഥിതിക്കു ഇതും കാലാന്തരത്തിൽ പരാജയപ്പെട്ടിരിക്കുമെന്നു വിശ്വസിച്ചാൽ തെറ്റില്ല. മാത്രമല്ല അങ്ങിനെ വിശ്വസിക്കുകയും വേണം. A. D. 6–ാം നൂറ്റാണ്ടിനു ശേഷം ആദ്യത്തെ ഭരണാധിപന്മാരെപ്പറ്റി ഒന്നും പ്രസ്താവിച്ചു തായിക്കാണുന്നില്ലെന്നു മുമ്പു പറഞ്ഞുവല്ലോ. അതുകൊണ്ടു തീരുമാനിക്കുന്നതു്—ഊഹിക്കുന്നതു്—ആദ്യമൊക്കെ ഒരുവിധം പ്രശസ്തമായ നിലയിൽ ഭരണം നടത്തിവന്നുവെന്നും കുറച്ചുകാലം കഴിഞ്ഞപ്പോഴേക്കു (അതിലുണ്ടായിരുന്ന പുതുമ നശിക്കുകയും അതൊരു സാധാരണ നടപടിയായിത്തീരുകയും ചെയ്തതിനുപുറമെ) ഭരണവിഷയത്തിൽ അപ്രാപ്തിയും വൈകല്യങ്ങളും ആവിർഭവിച്ചുവെന്നും, അങ്ങിനെ നാലഞ്ചുനൂറ്റാണ്ടുകാലം കഴിഞ്ഞപ്പോഴേക്കു എടുത്തുപറയത്തക്ക ആളില്ലാതെ ഭരണം നാമമാത്രമായിപ്പരിണമിച്ചുവെന്നുമാകുന്നു. ഇവിടത്തെ ജനങ്ങൾക്കുണ്ടായിരുന്ന സംസ്കാര–സ്വഭാവ–സൈരവിധ്യാദികളുടെ ഗുണവും വലുപ്പവും കാരണം രാജാ

വിന്റെ ഭരണം ഇവിടെ ആവശ്യമായി വന്നിരുന്നുമില്ല. മേൽപറഞ്ഞ പരാജയങ്ങളെല്ലാം അനുഭവപ്പെട്ടതോടെ ഒരു കാര്യം അവൎക്ക ബോദ്ധ്യംവന്നിട്ടുണ്ടാവണം. അതെന്തെന്നാൽ ഇതുവരെ ചെയ്തമാതിരി കുടുംബഭരണമെന്ന നില വിട്ട് ശരിയായ വിധം ഒരു രാജ്യഭരണം നടത്താതെ കേരളത്തെ പുഷ്ടിപ്പെടുത്താനും സമൃദ്ധിയോടെ നിലനിൎത്താനും സാദ്ധ്യമല്ല. ബ്രാഹ്മണൎക്ക അതിനുള്ള കഴിവില്ല എന്നു അവൎക്കതന്നെ തീൎച്ചപ്പെട്ടിരിക്കും.

അന്നൊക്കെ—പ്രത്യേകിച്ച് ബ്രാഹ്മണൎക്ക—ഇന്നത്തെപ്പോലെ അധികാരഭ്രമമോ ധനലോഭമോ രാഗദ്വേഷാദി മത്സരങ്ങളോ ഉണ്ടായിരുന്നില്ല. പുരാണങ്ങളിൽ—സാഹിത്യങ്ങളിലെല്ലാം തന്നെ—കാണുന്ന ബ്രാഹ്മണകഥാപാത്രങ്ങളെപ്പോലെ സാത്വികന്മാരും നിൎമ്മലഹൃദയന്മാരും "ലോകാഃ സമസ്താഃ സുഖിനോ ഭവന്തു" എന്നമാത്രം ഉന്നംവെച്ചുകൊണ്ട് ഈശോപാസനയോടെ ജീവിക്കുന്നവരുമായിരുന്നു. അതിന്നുംപുറമെ രാജ്യഭരണത്തിന്റെ അടിസ്ഥാനതത്വംതന്നെ ഇന്നത്തെപ്പോലെ "പ്രതിപക്ഷദ്രോഹമല്ല" പിന്നെയോ "ദുഷ്ടശിക്ഷണം ശിഷ്ടപരിപാലനമാകുന്നു." എന്നുവെച്ചാൽ സാധുക്കൾക്ക ദ്രോഹം ചെയ്യുന്ന ദുഷ്ടന്മാരെ അമൎച്ചചെയ്ത് വിശിഷ്ടന്മാരും സാധുക്കളുമായ സജ്ജനങ്ങളെ രക്ഷിക്കുകയാകുന്നു. ഈ പ്രവൃത്തിക്കു (പ്രത്യേകിച്ച് ദുഷ്ടനിഗ്രഹത്തിന്നു) ബ്രാഹ്മണരുടെ സാത്വികസ്വഭാവം പററിയതല്ല; അതിന്നു കരുത്തുള്ള ധൈൎയ്യവും വീൎയ്യവും നിൎഭയത്വവും മററുമുള്ളവൎക്ക സാധിക്കും. ആ വക ഗുണങ്ങൾ—സ്വഭാവങ്ങൾ—ക്ഷത്രിയരെപ്പോലെ ബ്രാഹ്മണൎക്കുണ്ടാവില്ല; ഉണ്ടാവരുതാത്തതുമാണ്.

തമിഴ്നാട്ടിലെ പാണ്ഡ്യചോളാദിരാജ്യങ്ങൾ അഭിവൃദ്ധിപ്പെട്ടുതുടങ്ങിയത് 6-ാംനൂററാണ്ടിന്നുശേഷമാണ്. അതുവരെ കിഴക്കൻപ്രദേശങ്ങളിൽനിന്നു ഒരു ഭരണത്തലവനെ കൊണ്ടുവരത്തക്ക

നിലയിൽ അവർ എത്തിയിരുന്നില്ല. അവരുടെ സമൃദ്ധിയും പ്ര
താപവും മററും അറിഞ്ഞപ്പോൾ ആ മേന്മകൾ ഇവിടെയും ഉണ്ടാ
ക്കണമെന്ന അന്നത്തെ നേതാക്കന്മാരായ നമ്പൂതിരിമാൎക്ക ആഗ്ര
ഹം ജനിച്ചിരിക്കും. 6-ാം നൂററാണ്ടുമുതൽ 8-ാം നൂററാണ്ടുവരെ
കേന്ദ്രഭരണത്തെപ്പററിയോ ഭരണാധികാരികളെക്കുറിച്ചോ അധിക
മൊന്നും നമുക്ക കിട്ടാതിരിക്കുവാൻ കാരണം ഭരണവിഷയത്തിൽ
വേണ്ടതുപോലെ അവൎക്ക വിജയം സിദ്ധിക്കാതെ വന്നതും, അത്
നാമമാത്രമായിപ്പരിണമിച്ചതുമാവാൻ വിരോധമില്ലെന്ന പറഞ്ഞു
വല്ലോ. എല്ലാംകൂടിയാവുമ്പോൾ കേരളത്തിന്റെ ക്ഷേമത്തിനും
നല്ല ഭരണത്തിനും ഒരു ക്ഷത്രിയനെ രാജാവാക്കി വാഴിച്ചു ശരിയാ
വു എന്നവൎക്ക ബോദ്ധ്യപ്പെട്ടിരിക്കും. റഷ്യ-ജപ്പാൻയുദ്ധത്തിൽ
ജപ്പാൻകാർ ജയിച്ച ഉടനെ അവർ ചെയ്തത് ബുദ്ധിമാന്മാരായ വി
ദ്യാൎത്ഥികളെ തിരഞ്ഞെടുത്ത് ഭേദംകൂടാതെ യൂറോപ്യൻ രാജ്യങ്ങ
ളിലേക്കു അയച്ച് പഠിപ്പിക്കുകയാണ്. ഇന്ന നാമും ചെയ്യുന്നതും
അതാണല്ലോ. ഇവിടെ ഉരുക്കനിൎമ്മാണം, എണ്ണശുദ്ധീകരണം, ജ
ലസേചനവിദ്യുച്ഛക്തിയുല്പാദനം മുതലായ വലിയ വ്യവസായ
ങ്ങൾ സ്ഥാപിക്കാൻ റഷ്യ അമേരിക്ക ജപ്പാൻ മുതലായ വിദേശ
രാജ്യങ്ങളിൽനിന്ന സഹായത്തിന്ന വിദഗ്ദ്ധന്മാരെ വരുത്തുന്നുണ്ട്.
അതൊക്കെ സാധാരണസമ്പ്രദായങ്ങളാകുന്നു. കിഴക്കൻരാജ്യങ്ങ
ളിൽ അക്കാലത്തുണ്ടായിരുന്ന രാജാക്കന്മാരുടെ ഭരണമെച്ചന്യ
വും തദ്വാരാ വന്നുചേൎന്ന സമൃദ്ധിയും മററും കേരളീയൎക്ക അനുഭവ
മാക്കാൻ വേണ്ടി ഇവിടത്തെ അന്നത്തെ നേതാക്കന്മാർ അവരെ
സമീപിച്ചിരിക്കും.

രാജ്യതന്ത്രത്തിൽ പ്രധാനമായ ഒന്നാണ് അയൽരാജ്യത്തി
ന്റെ വളൎച്ചയേയും പ്രഭാവത്തേയും സൂക്ഷിച്ച് ശക്തി തുല്യനില
യിലെങ്കിലും നിലനിൎത്താൻ ശ്രമിക്കുക എന്നത്. സമ്പത്സമൃദ്ധി
യിൽ മാത്രമല്ല, സൈന്യബലത്തിലും യുദ്ധതന്ത്രത്തിലും ആയുധ

സിദ്ധാന്ത—പരിശീലന—പ്രയോഗാദികളിലും അവർ അതിവേഗത്തിൽ അഭിവൃദ്ധിപ്പെട്ടുവന്നതുകണ്ടപ്പോൾ കേരളീയർ അതു കണ്ടില്ലെന്ന നിലയിൽ ഒന്നും ചെയ്യാതിരിപ്പാൻ ക്ഷമയില്ലാതായി. ഈ വക സന്ദർഭങ്ങളിൽ ശാക്തികരാഷ്ട്രങ്ങളുടെ സൌഹാർദ്ദം സമ്പാദിയ്ക്കുകയും, പിന്നീട് അവരിൽനിന്നു സഹായങ്ങൾ സ്വീകരിയ്ക്കുകയും ചെയ്യുന്നതു ഒരുതരം രാജ്യതന്ത്രമാണ്. അവർക്കാണെങ്കിൽ അതു അഭിമാനത്തെയും അന്തസ്സിനെയും വർദ്ധിപ്പിയ്ക്കുകയും ചെയ്യും. ഇന്ന അമേരിയ്ക്ക, ഇംഗ്ലണ്ട്, റഷ്യ മുതലായ രാജ്യങ്ങൾ ഇന്ത്യയുമായി പെരുമാറുന്ന സമ്പ്രദായം അതുതന്നെയാണല്ലൊ. കേരളീയരും അഭിവൃദ്ധിപ്പെടുത്തുവാൻ വേണ്ടി കിഴക്കൻരാജ്യങ്ങളിൽ പോയി അവിടങ്ങളിലെ രാജ്യതന്ത്രജ്ഞന്മാരുമായി ആലോചിച്ചിട്ടും, അതു പെരുമാളവരോടുതന്നെ സമ്പ്രദായത്തിൽ എത്തിച്ചേന്നും ഇങ്ങിനെയാവാനെ വഴിയുള്ളൂ.

—:o:—

## അദ്ധ്യായം 5

## കൊടുങ്ങല്ലൂരിലെ തളികൾ

തിരുവഞ്ചിക്കുളം തലസ്ഥാനമാക്കിക്കൊണ്ടു ഒരു കേന്ദ്രഭരണം സ്ഥാപിച്ചതോടുകൂടി നാലു കഴകങ്ങൾക്കും കേന്ദ്രത്തിന്റെ കീഴിൽ ഓരോ സംസ്ഥാനങ്ങളുടെ—പ്രസിഡൻസി (Presidency) യുടെ—സ്ഥാനമാണുള്ളതെന്നു വന്നു. സംസ്ഥാനങ്ങൾക്കും കേന്ദ്രത്തിനും തമ്മിൽ എപ്പോഴും ബന്ധമുണ്ടാവുമെന്നു പറയേണ്ടതില്ലല്ലൊ. അവർതമ്മിൽ എന്തെങ്കിലും വിവരം അറിയുകയോ അറിയിയ്ക്കുകയോ ചെയ്യുന്നതെങ്കിൽ കാൽനടയായി എത്തിയ്ക്കുകയല്ലാതെ മറു മാർഗ്ഗങ്ങളൊന്നും അന്നില്ല. അതിനാൽ ഓരോ കഴകക്കാർക്കും കേന്ദ്രത്തിൽ ഏതാണ്ട് തങ്ങളുടെ ആസ്ഥാനത്തോടുകൂടി

കുടിപാൎത്തിരിക്കുന്ന ഓരോ ആഫീസുകൾ സ്ഥാപിക്കേണ്ടിവന്നു. എന്നുവെച്ചാൽ കഴകക്കാരുടെ ആവശ്യങ്ങളെയും ആശയങ്ങളെയും ആവലാതികളെയും മററും യഥാകാലം മനസ്സിലാക്കി, അതനുസരിച്ച കേന്ദ്രവുമായി എടപെട്ട് കാൎയ്യങ്ങൾ സാധിക്കുവാൻ കഴിവും പ്രാപ്തിയുമുള്ള ഓരോ ആഫീസുകൾ തലസ്ഥാനത്തു് സ്ഥാപിക്കാതെ കഴികയില്ലെന്നു വന്നു. അതു് സ്വാഭാവികമാണല്ലോ. ഇന്ത്യയിലെ ബ്രിട്ടിഷ്ഭരണകാലത്തു് തലസ്ഥാനത്തു് പല നാട്ടുരാജാക്കന്മാൎക്കും പ്രത്യേകം സ്ഥിരമായ കൊട്ടാരങ്ങളുണ്ടായിരുന്നു. ഇപ്പോഴും അവയിൽ പലതും വില്ക്കാതെ ബാക്കിയായി നില്ക്കുന്നുണ്ടു്. കൊച്ചി രാജാവിന്നും അവിടെ കോവിലകമുണ്ടു്. മദിരാശി സംസ്ഥാനത്തിന്റെ തലസ്ഥാനമായ മദിരാശിപട്ടണത്തിൽ ഈ സംസ്ഥാനത്തിലെ നാട്ടുരാജാക്കന്മാരായിരുന്ന കൊച്ചി, മൈസൂർ, പുതുക്കോട്ട എന്നീ രാജാക്കന്മാൎക്ക കോവിലകങ്ങളും ഉണ്ടായിരുന്നുവല്ലോ. ഇത്രയും പറഞ്ഞതിന്റെ താല്പൎയ്യമെന്തെന്നാൽ കാൎയ്യങ്ങളും അഭിപ്രായങ്ങളും അന്യോന്യം അപ്പപ്പോൾ അറിയിക്കാനും തീരുമാനമുണ്ടാക്കാനും കീഴ്ഘടകങ്ങൾക്ക തലസ്ഥാനത്തു് എന്തെങ്കിലും ചില ഏൎപ്പാടുകൾ കൂടാതെ കഴികയില്ലെന്നതാകുന്നു.

അങ്ങിനെ നാലു കഴകങ്ങളുടേയും ആഫീസുകളായി തലസ്ഥാനത്തു് ഏൎപ്പെടുത്തിയതാണ് കൊടുങ്ങല്ലൂരുള്ള നാലു തളികൾ. അവ മേൽതളി, കീഴ്തളി, നെടിയതളി, ചിങ്ങപുരം തളി എന്നിവയാകുന്നു. ഇവയ്ക്കുപുറമെ അരത്തളി എന്നൊന്നു വേറെയുമുണ്ടു്. അതിനെപ്പററി വഴിയെ പറയുന്നതാകുന്നു. ഇവയിൽ ഏതേതു തളികൾ ഏതേതു കഴകങ്ങളുടെ ആസ്ഥാനമായിട്ടാണ വൎത്തിച്ചിരുന്നതെന്നു അറിയാൻ കഴിഞ്ഞിട്ടില്ല. ഇനി അറിയാൻ സാധിക്കുമോ എന്നു സംശയവുമാണ്. അവയുടെ നില ഇപ്രകാരം അത്രത്തോളം ദയനീയമായിക്കഴിഞ്ഞിരിക്കുന്നു. ഇനി ഓരോ തളികളെപ്പററിയും വിവരിക്കാം.

ചിത്രം നമ്പ്ര് 1.

കിഴ്ത്തളി ക്ഷേത്രം.



(വിവരണം 61_ാംപേജിൽ)

ചിത്രം നമ്പ്ര് 2.
കീഴ്ത്തളിയിലെ ശിവലിംഗം.



(വിവരണം 61-ാം പേജിൽ)

ചിത്രം നമ്പ്ര് 3.
നെടിയതളിയിലെ ശിവലിംഗം.



(വിവരണം 63-ാം പേജിൽ)

നിലം പറമ്പ് മുതലായവയുടെ അളവുകൾ എഴുതുമ്പോൾ "കിഴമേൽ, തെന്മടൽ" എന്ന ഭാഷ ഉപയോഗിക്കുക സാധാരണയാണ്. അവിടെ 'കിഴമേൽ' എന്നതിനു 'കിഴക്കുപടിഞ്ഞാറെ'ന്നും, 'തെന്മടൽ' എന്നതിനു 'തെക്കുവടക്കെ'ന്നുമാണർത്ഥം. അതുപോലെ ഇവിടെ മേത്തളി എന്നതിനു പടിഞ്ഞാറെത്തളി എന്നും, കിഴത്തളി എന്നതിനു കിഴക്കേത്തളി എന്നുമാണർത്ഥം. അല്ലാതെ വലുത് ചെറുത് എന്നോ, മേലെ താഴെ എന്നോ, അധികാരം കൂടിയത് കുറഞ്ഞത് എന്നോ ആണെന്നു ധരിക്കരുത്.

കീഴ്ത്തളി തിരുവഞ്ചിക്കുളം ക്ഷേത്രത്തിൽനിന്നു ഏതാണ്ട് ഒരു ഫർലാങ്ങ് തെക്കുപടിഞ്ഞാറായി സ്ഥിതിചെയ്യുന്നു. മതിൽ മുഖമണ്ഡപം നാലമ്പലം മുതലായതെല്ലാം നശിച്ച് ഒരു പ്രേതം പോലെ ശ്രീകോവിൽ മാത്രം നില്ക്കുന്നു. (ചിത്രം നമ്പ്ര് 1) അവിടെ ച്ചെന്നു ആ ക്ഷേത്രം ഒന്നു കണ്ടാൽ ആർക്കും കണ്ണിൽ വെള്ളം നിറയാതിരിക്കയില്ല; അത്ര ദയനീയമാണതിന്റെ നില. വടക്കൂട്ടിൽ എന്ന നായർവീട്ടുകാരുടെ ഉടമസ്ഥതയിൽ ഇപ്പോൾ ആ ക്ഷേത്രത്തിൽ നാമമാത്രമായ പൂജകൾ നടത്തിവരുന്നു. ഇവിടത്തെ ശിവലിംഗം ഒന്നു കാണേണ്ടതുതന്നെയാകുന്നു. ഇതിന്റെ പീഠത്തിനു 5½ അടി ദീർഘവിസ്താരങ്ങളും, 2 അടി 2 ഇഞ്ച് ഉയരവും, ബിംബത്തിനു 2 അടി 3 ഇഞ്ച് ഉയരവും, 4 അടി 7 ഇഞ്ച് ചുറ്റളവും (17½" വ്യാസം) ഉണ്ട്. ഇത്രയും വലിപ്പമുള്ള ഒരു ശിവലിംഗം തഞ്ചാവൂർ ബൃഹദീശ്വരം ക്ഷേത്രത്തിലല്ലാതെ മറ്റൊരും ഞാൻ കണ്ടിട്ടില്ല. 2-ാംനമ്പ്ര് ചിത്രം അതിന്റേതാകുന്നു.

മേത്തളിക്ഷേത്രം ഇപ്പോൾ നില്ക്കുന്നതു തിരുവഞ്ചിക്കുളം ക്ഷേത്രത്തിൽനിന്നു 3 ഫർലാങ്ങ് പടിഞ്ഞാറായി തൃക്കുലശേഖരം വിഷ്ണുക്ഷേത്രത്തിന്റെ മതില്ക്കകത്ത് തെക്കുവശത്താകുന്നു; അതിനാൽ അവിടെ ശ്രീകോവിൽ മാത്രമേ ഉള്ളു. ഒരു കുലശേഖരപ്പെരുമാക്ക

വളരെ പ്രിയപ്പെട്ട ഒന്നായിരുന്ന ആ വിഷ്ണുക്ഷേത്രമെന്ന പറയപ്പെടുന്നു. ഈ ശിവക്ഷേത്രം — ഇന്നു മേത്തളി എന്നു പറയുന്ന അമ്പലം — നിന്നിരുന്നതു് കീഴ്ത്തളിക്ഷേത്രത്തിൽ നിന്നു ഉദ്ദേശം 4 ഫർലോങ്ങു പടിഞ്ഞാറു മേത്തലപ്പാടം എന്ന സ്ഥലത്തിന്നടുത്തായി സ്ഥിതിചെയ്യുന്ന മേത്തല വിഷ്ണുക്ഷേത്രത്തിലായിരുന്നുവെന്നും, പിന്നീട് അജ്ഞാതമായ എന്തോ ചില കാരണങ്ങളാൽ അതിനെയെടു മാററി പ്രതിഷ്ഠിച്ചുണ്ടായിവന്നതാണെന്നും കൊടുങ്ങല്ലൂരിലെ ഒരു അഡ്വക്കേററും എന്റെ ഒരു സുഹൃത്തുമായ ശ്രീ കസ്തൂരിൽ ഗംഗാധരമേനോൻ പറയുകയുണ്ടായി. ഇതു പറഞ്ഞുവന്നതും, റിക്കാർഡുകളിലും മററും എഴുതുന്നതും മേത്തല എന്നാണെങ്കിലും വാസ്തവത്തിൽ അതിന്റെ പേർ മേൽത്തളി എന്നായിരുന്നുവെന്നും, കാലാന്തരത്തിൽ രൂപഭേദം വന്നിട്ടാണ് മേത്തലയായി തീൎന്നതെന്നും അദ്ദേഹം ശങ്കിപ്പിച്ചു. ഇതു് പടിഞ്ഞാറെ അററത്തു നില്ക്കുന്നതാണ്. അതിന്റെ പേരുകൊണ്ടു് ആ കാര്യം വ്യക്തമാകുന്നുണ്ടു്. എന്നാൽ അവിടെ വിഷ്ണുക്ഷേത്രത്തിലൊ അതിന്റെ പരിസരങ്ങളിലൊ ഈ ശിവക്ഷേത്രത്തിന്റെ സ്ഥാനമോ എന്തെങ്കിലും അവശിഷ്ടമൊ അവിടെ ഉള്ളതായി കാണുന്നില്ല. ഒന്നുമാത്രം തീൎച്ചപറയാം. ഈ ശിവക്ഷേത്രം തൃക്കുലശേഖരം ക്ഷേത്രത്തിന്റെ മതില്ക്കകത്തു് പണിചെയ്യപ്പെട്ടതും ശ്രീകോവിൽ മാത്രമേ പണിചെയ്യിട്ടുള്ളു; നാലമ്പലം മുതലായതൊന്നും അവിടെ പണിയിച്ചിട്ടില്ല. അതിന്നാവശ്യമായ സ്ഥലവും അവിടെയില്ല. അതിനാൽ മറേറതോ ഒരു സ്ഥലത്തുനിന്നു എന്തെങ്കിലും കാരണവശാൽ അവിടെ കൊണ്ടുവന്നു പ്രതിഷ്ഠിച്ചതാണെന്നു തീൎച്ചയാണ്. മേത്തലയിൽനിന്നും കൊണ്ടുവന്നതാണെന്നതിലേക്കു മതിയായ തെളിവു കിട്ടിയിട്ടില്ല എന്നു മാത്രം.

ഇനി നെടിയതളിയെ വിവരിക്കാം. കൊടുങ്ങല്ലൂർ ഭഗവതി ക്ഷേത്രത്തിനു 2 ഫർലോങ്ങു നേരെ വടക്കമാറി (റോഡിനു തെക്കു

കിഴക്കുവശത്തു്) ഇന്നു തളിയിൽപറമ്പു് എന്ന ഒരു സ്ഥലമുണ്ടു്. അവിടെ ഏതാണ്ടു് കീഴ്ത്തളിയിലെ ശിവലിംഗത്തോടു് സാദൃശ്യമുള്ള ഒരു വലിയ ശിവലിംഗം കാണുന്നുണ്ടു്. ഇതു് നെടിയതളി എന്ന ക്ഷേത്രമായിരുന്നുവെന്നു കരുതപ്പെടുന്നു. ഈ ക്ഷേത്രസ്ഥലം—പറമ്പു്—ഇപ്പോൾ നില്ക്കുന്നതു് ഒരു മുസ്ലിമിന്റെ കൈവശമാണു്. ഈ ബിംബം മാത്രമല്ലാതെ അമ്പലത്തിന്റെ മററു ലക്ഷണങ്ങളൊന്നും ഇപ്പോൾ കാണുന്നില്ല. ശ്രീകോവിൽ നാലമ്പലം മുതലായവയുടെ സ്ഥാനങ്ങൾ ഇല്ലെന്നുമാത്രമല്ല അവയുടെ അവശിഷ്ടങ്ങളായ കല്ലുകൾപോലും കാണുന്നില്ല. ബിംബത്തിന്നടുത്തു തന്നെ രണ്ടുനാലു പടുകൂററൻ മരങ്ങൾ നില്പുണ്ടു്. അവയ്ക്കുതന്നെ നൂററാണ്ടുകൾ പഴക്കമുണ്ടാവണം. ശിവലിംഗം മാത്രമെ ഇപ്പോൾ കാണുന്നുള്ളു. പീഠത്തിന്റെ മുകൾ ഭാഗവും മണ്ണിന്നടിയിലായിട്ടുണ്ടു്. 3-ാംനമ്പ്ര് ചിത്രം നോക്കുക. ഇത്രയും വലുതായ ഒരു ശിവനെ പ്രതിഷ്ഠിക്കണമെങ്കിൽ ശ്രീകോവിലിന്റെ തറയ്ക്കു ചുരുങ്ങിയതു് ഒന്നരക്കോലെങ്കിലും (3½ അടിയെങ്കിലും) ഉയരമുണ്ടാവണം. പീഠത്തിന്നു ഒരു കോലും ഉയരം കാണണം. ശിവലിംഗത്തിന്നുതന്നെ 2 അടി ഉയരവും 4 അടി 1 ഇഞ്ചു് ചുററളവും ഉണ്ടു്. ആ പീഠവുംകൂടി മണ്ണിൽ താണുകിടക്കുന്നതിനാൽ പണ്ടു് ആ പ്രദേശം അത്രയും താണിട്ടാണു കിടന്നിരുന്നതെന്നും, പിന്നീടു വെള്ളപ്പൊക്കമുണ്ടായപ്പോൾ മണ്ണുവന്നടിഞ്ഞു് ഭൂമി ഉയർന്നതാണെന്നും തീർച്ചപറയാം. കൊടുങ്ങല്ലൂരിൽ A. D. 1341-ാമാണ്ടിലാണെന്നു പറയുന്ന—വലുതായ ഒരു വെള്ളപ്പൊക്കമുണ്ടായെന്നും, അതോടെ ആ പ്രദേശം മുഴുവൻ നശിച്ചതുപോലെ അത്രവളരെ ആപത്തുകളും പ്രകൃതമാററവും വന്നുവെന്നും പറയപ്പെടുന്നുണ്ടല്ലോ. അതിന്നു ഒന്നാന്തരം ഒരു തെളിവും കൂടിയാണിതു്. ഈ നെടിയതളി നില്ക്കുന്ന പ്രദേശം കൊടുങ്ങല്ലൂരമ്പലത്തിന്റെ നിലമാനത്തെക്കാൾ താണിട്ടാണു കിടക്കുന്നതെന്നും അറിയുക.

ചിങ്ങപുരം തളി തിരുവഞ്ചിക്കുളം ക്ഷേത്രത്തിൽനിന്നു ഏതാണ്ടു് ഒന്നര നാഴികയോളം വടക്കായി കൊടുങ്ങല്ലൂർ കോവിലകത്തിനു സമീപത്താണു നില്ക്കുന്നതു്. ഇതിലെ പ്രധാനമൂർത്തി വിഷ്ണുവാകുന്നു. ഇതിനു ആ പ്രദേശത്തുകാർ ഇപ്പോഴും പറയുന്നപേര് 'ശൃംഗപുരം' എന്നാണു്. പണ്ടത്തെ ചിങ്ങപുരമാണെന്നും, കാലാന്തരത്തിൽ ഭാഷയ്ക്കു മാററം വന്നിട്ടാണു് ശൃംഗപുരമായതെന്നും ചിലർ പറയുന്നു. എന്നാൽ എന്റെ ഊഹം മറിച്ചാകുന്നു. ശരിയായ പേര ശൃംഗപുരമെന്നായിരിക്കണമെന്നാണു്. തമിഴിൽ ഓരോ വർഗ്ഗാക്ഷരങ്ങളിൽ പ്രഥമ—പഞ്ചമങ്ങൾക്കു മാത്രമേ ലിപിയും ഉച്ചാരണവും ഉണ്ടായിരുന്നുള്ളു. മറെറാക്കെ ഇപ്പോഴും അങ്ങിനെത്തന്നെയാണല്ലോ. കൃഷ്ണസ്വാമി 'കിട്ടച്ചാമി'യായതും, സുബ്രഹ്മണ്യൻ 'ചുപ്പിരമണിയ'നായതും, 'ബ്രാഹ്മണാഃ' 'പിരാമിണാളാ'യതും മററും ഈ കാരണത്താലാണല്ലോ. പണ്ടത്തെ മലയാളഭാഷ മിക്കവാറും തമിഴകലർന്നായിരുന്നതും. അങ്ങിനെ സംസ്കൃതപ്പേരായ ശൃംഗപുരം 'ചിങ്ങപുരം' എന്നായിത്തീർന്നതാവാനാണു വഴി. ഈ ക്ഷേത്രം വലിയ കേടുപാടുകളൊന്നും തട്ടാതെ നാലമ്പലം വലിയ ബലിക്കൽ മതിൽ മുതലായ സകല അവയവങ്ങളോടും കൂടി നില്ക്കുന്നതു്. ഉപദേവന്മാരുടെ സ്ഥാനം വഹിക്കുന്ന ഒന്നിലധികം (നാലു മൂലയിലും) ശിവപ്രതിഷ്ഠകളും മതില്ക്കകത്തു കാണുന്നതു്.

ഇങ്ങിനെ തിരുവഞ്ചിക്കുളം കേന്ദ്രമാക്കിക്കൊണ്ടു് കേന്ദ്രമെന്നും സ്ഥാപിച്ചപ്പുറം കഴകങ്ങളും തലസ്ഥാനത്തു് അവരുടെ ഓരോ ആസ്ഥാനങ്ങളും ഏർപ്പെടുത്തിയെന്നും, അവയാണു മേൽപറഞ്ഞ തളികളെന്നും തീർത്തുപറയാം. എന്നാൽ ഇവ ക്രമത്താലെ മൂഴിക്കുളം, ഐരാണിക്കുളം, ഇരിങ്ങാലക്കുട, പറവൂർ എന്നീ ഗ്രാമങ്ങളുടെ ആസ്ഥാനങ്ങളായിട്ടാണു കേരളോല്പത്തിയിൽ കാണുന്നതു്. ഒന്നിൽ മാത്രമല്ല പല കേരളോല്പത്തികളിലും അങ്ങിനെ

പോന്നിട്ടുണ്ട്. എന്നിരുന്നാലും എന്റെ അഭിപ്രായം അതു് തെററായിരിക്കണമെന്നാകുന്നു. ഒട്ടാകെ 32 ഗ്രാമങ്ങളുള്ളപ്പോൾ മെല്ലാത്ത നാലു ഗ്രാമങ്ങൾക്കുമാത്രം അവിടെ അങ്ങിനെ പ്രത്യേകമായ ആസ്ഥാനമുണ്ടായിരുന്നെങ്കിൽ അവയ്ക്കു മററുള്ളവയെക്കാൾ എന്തെങ്കിലും പ്രാധാന്യമുണ്ടാവേണ്ടിയിരുന്നു; അങ്ങിനെയുണ്ടായിരുന്നതായി ഒരു ഐതിഹ്യംപോലും കേട്ടിട്ടില്ല. ശുകപുരവും പന്നിയൂരും വളരെ പ്രധാനങ്ങളായിരുന്നുവെന്നും, മററു ഗ്രാമങ്ങളെല്ലാം ഒരുകാലത്തു് അവരിൽ ഓരോ കൂററായിപ്പിരിഞ്ഞിരുന്നുവെന്നും പ്രസിദ്ധമാണല്ലോ. തിരുവല്ലയും പെരിഞ്ചെല്ലൂരും (തളിപ്പറമ്പും) ഒരുകാലത്തു് ഉയർന്ന നിലയിലെത്തിയിട്ടുണ്ട്. അങ്ങിനെ പ്രത്യേകമായ ഒരു സ്ഥാനം കേന്ദ്രത്തിലുണ്ടാകുമായിരുന്നെങ്കിൽ അതു പ്രാബല്യവും പ്രാധാന്യവുമുള്ള ഗ്രാമങ്ങൾക്കാവേണ്ടിയിരുന്നു. നാലെണ്ണത്തിനും അങ്ങിനെ അവിടെ സ്ഥാനമുണ്ടായിരുന്നതായിക്കാണുന്നില്ല.

ജനവാസമില്ലാതെ ഭൂമിയെല്ലാം കാടുകെട്ടി തരിശായിക്കിടന്നിരുന്ന ഒരു രാജ്യത്തു് ആര്യന്മാർ വന്നു കുടിയേറിപ്പാർത്തുതുടങ്ങുകയും, അവരുടെ സംസ്കാരം ക്രമത്താലെ പ്രചരിച്ചു് കേരളം മുഴുവൻ വ്യാപിക്കുകയുമാണു ചെയ്തതെന്ന കാര്യത്തിൽ വാദമില്ലല്ലോ. ഒരുകാലത്തു് കേരളം നാലു കഴകങ്ങളായിത്തിരിച്ചു ഭരണം നടത്തിയിരുന്നുവെന്ന കാര്യവും വ്യക്തവുമാണ്. കേന്ദ്രത്തിലാണെങ്കിൽ തളികൾ (അരത്തളി ഒഴികെ) നാലാണുതാനും. അതിനാൽ സ്വാഭാവികമായിട്ടുള്ള സംഭാവ്യതയെ പരിശോധിച്ചാൽ ദേശം ഗ്രാമം കഴകം കേന്ദ്രം എന്നീ ക്രമത്തിലാണു ഭരണസ്ഥാപനങ്ങൾ ഏർപ്പെടുത്തിയതെന്നും, ആ നാലു തളികൾ നാലു കഴകങ്ങളുടെ ആസ്ഥാനമായിരിക്കും എന്നല്ലാതെ വിചാരിക്കാൻ വഴിയില്ല; മറിച്ചു വിചാരിക്കുന്നതു സ്വാഭാവികവുമല്ല.

അരത്തളി:—

'അര'ശബ്ദത്തിന്റെ അത്ഥം 'രാജകീയം' എന്നാകുന്നു. 'അരമന' എന്നുവെച്ചാൽ രാജധാനം—കൊട്ടാരം—എന്നാണല്ലോ. അരയന്നത്തിന്നു സംസ്കൃതത്തിൽ "രാജഹംസം" എന്നു പേരുണ്ട്. അരയന്നം എന്നതു അതിന്റെ ശരി തൎജ്ജമയാകുന്നു. സാമൂതിരിരാജാവിന്റെ സദസ്സിൽ പതിനെട്ടരക്കവികൾ ഉണ്ടായിരുന്നുവെന്നു പ്രസിദ്ധമാണ്. അതിന്റെ അത്ഥം 18 മുഴുവൻകവികളും ഒരു 'അര'ക്കവിയും—രണ്ടാന്തരം കവിയും—ആണെന്നു പലരും ധരിച്ചിട്ടുണ്ട്; അതു തെററാകുന്നു. പതിനെട്ട് അരക്കവികൾ—രാജകീയകവികൾ—എന്നാണതിന്റെ താല്പൎയ്യം. 'അരക്കുളം' എന്നതിന്റെ അത്ഥം രാജകീയമായ കുളം എന്നാണ്. കൊടുങ്ങല്ലൂരും നെടുമ്പുറം തളിയിലും അരക്കുളങ്ങൾ ഉണ്ട്. അവയുടെ വലിപ്പം അനേകം ഏക്രയോളം വരും. അരയാല് എന്നതിന്റെ അത്ഥവും 'രാജവൃക്ഷം'—എന്നുവെച്ചാൽ വൃക്ഷങ്ങളിൽവെച്ചു രാജാവ്—എന്നാകുന്നു. അരയാല് ഒരു പുണ്യവൃക്ഷമായിരിക്കുന്നതുകൊണ്ടും തറ കെട്ടുക, പ്രദക്ഷിണം വെയ്ക്കുക, തൊട്ടു തലയിൽവെയ്ക്കുക മുതലായതെല്ലാം പുണ്യപ്രദമായി വിശ്വസിക്കുകയും ചെയ്യാറുണ്ടല്ലോ.

> മൂലതോ ബ്രഹ്മരൂപായ വിഷ്ണുരൂപായ മദ്ധ്യതഃ
> ശിരസ്സഃ ശിവരൂപായ '<u>വൃക്ഷരാജായ</u> തേ നമഃ'—എന്നി

ങ്ങനെ അരയാലിനെ തൊഴുവാനുള്ള ഒരു മന്ത്രത്തിലും വൃക്ഷരാജാവായി അരയാലിനെ പറയുന്നു.

ഇപ്പുറം ഇത്രയും പറയുവാൻ കാരണമുണ്ട്. കൊടുങ്ങല്ലൂരിൽ നാലു കഴകങ്ങളുടെ ആസ്ഥാനമായ നാലു തളികൾക്കു പുറമെ 'അരത്തളി' എന്നപേരിൽ അഞ്ചാമതായി ഒരു തളിയുംകൂടി കാണുന്നുണ്ടല്ലോ. അതിലെ 'അര'ശബ്ദത്തിന്നു പകുതി എന്നത്ഥം കല്പിക്കുകയും എന്നിട്ട് ചിലർ അതിന്റെ സ്ഥാനം 'ചെറിയതളി' എന്നു

വ്യാഖ്യാനിക്കുകയും ചെയ്യുന്നതുകൊണ്ടാണ്. ആ അർത്ഥകല്പന
തെറ്റാകുന്നു. അരത്തളി എന്നതിന്റെ ശരിയായ അർത്ഥം 'രാജ
കീയതളി' എന്നാണ്.

തിരുവഞ്ചിക്കുളം ക്ഷേത്രത്തിന്റെ മതിലിനു തെക്കു പടി
ഞ്ഞാറു പുറത്തായി നടയുടെ വടക്കുവശത്തു് ഒരു പറമ്പു്—പുര
യിടം—ഉണ്ടു്. കൊടുങ്ങല്ലൂർ രാജാക്കന്മാരുടെ പഴയ രാജ
ധാനി അവിടെ ആയിരുന്നതായി കേട്ടിരിക്കുന്നു; അരിയിട്ടുവാഴ്ച ന
ടത്തിയിരുന്നതു അവിടെവെച്ചായിരുന്നു. ആ പറമ്പിലേയ്ക്കു കിഴക്കു
നിന്നുള്ള പടി കടന്നാൽ ഇടത്തുവശത്തായി ചെറിയ ശ്രീകോവിൽ
മാത്രമായി ഒരു ശിവക്ഷേത്രം കാണാം. ടി. ക്ഷേത്രത്തിൽനിന്നു സു
മാർ 2 ഫർലോങ്ങ് പടിഞ്ഞാറു-വടക്കായി ചേരമാൻ ജുമാമസ്
ജിദ് എന്ന പ്രസിദ്ധമായ മുസ്ലിംപള്ളി നില്ക്കുന്നു. അരത്തളി ആദ്യം
നിന്നിരുന്നതു് ആ പള്ളിപ്പറമ്പിലായിരുന്നുവെന്നും, അവിടെ പ
ള്ളി വന്നതിനു ശേഷമാണ് ആ ശിവലിംഗത്തെ മുൻപറഞ്ഞ സ്ഥ
ലത്തു പ്രതിഷ്ഠിച്ചതെന്നും പറയപ്പെടുന്നു. ആ പള്ളിപ്പറമ്പു് അ
മ്പലപ്പറമ്പായിരുന്നുവെന്നും, പള്ളി പണിയാനായി ചേരമാൻപെ
രുമാൾ മുസ്ലിങ്ങൾക്കു കൊടുത്തതാണെന്നും അവരും പറയുന്നുണ്ടു്.
ഈ പള്ളിയുടെ തെക്കു വടക്കുപടിഞ്ഞാറായി അരക്കുളം എന്ന പേ
രിൽ വലിയ ഒരു കുളവുമുണ്ടു്. ഏതായാലും ആദ്യകാലത്തു് ഈ
അരത്തളി ഇന്നു കാണുന്നിടത്തല്ല ഉണ്ടായിരുന്നതെന്നും, പിന്നീ
ടു്—അടുത്തകാലത്തെന്നു കൂട്ടിപ്പറയണം—അവിടെ പ്രതിഷ്ഠിച്ച
താണെന്നുമുള്ള കാര്യത്തിൽ സംശയമില്ല. എന്തെന്നാൽ ശ്രീകോ
വിൽ മാത്രമേ അവിടെയുള്ളൂ. മണ്ഡപം നാലമ്പലം മുതലായതൊ
ന്നും അതിന്നില്ല. അവയുടെ യാതൊരവശിഷ്ടങ്ങളും അവിടെ
കാണുന്നില്ലെന്നു മാത്രമല്ല അതു നില്ക്കുന്ന സ്ഥലത്തിനു അത്ര വി
സ്തീർണ്ണവുമില്ല. ഇവിടെ ഇപ്പോൾ മനസ്സിലാക്കേണ്ടതു് അരത്തളി

എന്നതിന്റെ അൎത്ഥം ചെറിയ തളി എന്നല്ലെന്നും, രാജകീയതളി എന്നാണെന്നും മാത്രമാകുന്നു.

കീഴ്ത്തളിയും നെടിയതളിയും സാധാരണ ഗ്രാമക്ഷേത്രങ്ങളെക്കാറം വലുതാണെന്നു ഇന്നു കാണുന്ന അവശിഷ്ടങ്ങളെക്കൊണ്ടു വ്യക്തമാണു്. അരത്തളിയുടെ ഇന്നു കാണുന്നതായ ശ്രീകോവിലും ബിംബവും വളരെ ചെറുതാണുതാനും. മററു തളികറം ഇത്ര വലിയ ക്ഷേത്രങ്ങളാകയാൽ അരത്തളി അതുപോലെയെങ്കിലും വലുതാവണമെന്നു ന്യായമായി ഊഹിയ്ക്കാം. ആദ്യമുണ്ടായിരുന്ന അരത്തളി പള്ളി നില്ക്കുന്ന സ്ഥലത്തായിരുന്നുവെന്നും, അതെല്ലാം നശിച്ചുപോയതിനു ശേഷം അതിനു പകരമായി പിന്നീടു പണി ചെയ്തതാവണം ഇതെന്നും വിശ്വസിച്ചാൽ തെററില്ല.

രാജാവിന്റെ ആസ്ഥാനം തിരുവഞ്ചിക്കുളത്തായിരിയ്ക്കെ അവിടെത്തന്നെ ഒരു അരത്തളിയുടെ ആവശ്യമെന്താണെന്നു ഒരു ചോദ്യമുണ്ടാവുന്നതു് സ്വാഭാവികമാണു്. പണ്ടുകാലത്തു് അമ്പലത്തിൽവെച്ചും ദേവനെ സ്സാക്ഷിയാക്കിക്കൊണ്ടുമല്ലാതെ പൊതുകാൎയ്യങ്ങളാലോചിയ്ക്കുകയോ തീരുമാനിയ്ക്കുകയോ ചെയ്തിരുന്നില്ല. തളിയാതിരിമാരെ ഒന്നിച്ചും ഓരോരുത്തരെ പ്രത്യേകമായും തമ്മിൽ കണ്ടു കൂടിയാലോചന നടത്തുകയും തീരുമാനമെടുക്കുകയും ചെയ്യേണ്ടതായ സന്ദൎഭം രാജാവിന്നും തളിയാതിരിമാൎക്കും ഉണ്ടാവുന്നതു് അപൂൎവ്വമായിരിയ്ക്കയില്ല. മാത്രമല്ല മന്ത്രിമാരുമൊരുമിച്ചും ആലോചിയ്ക്കേണ്ടതുണ്ടാകുമല്ലൊ. അതെല്ലാംതന്നെ യഥാകാലം നിൎവ്വഹിച്ചിരുന്നതും അമ്പലത്തിൽ വെച്ചു തന്നെയായിരുന്നു. അരത്തളി എന്നു പറയുന്നതു് അതിന്നുള്ള സ്ഥലമായിരിയ്ക്കുമെന്നാണെന്റെ വിചാരം.

—:o:—

## അദ്ധ്യായം 6

# ദ്വൈവൎണ്ണ്യം

കേരളത്തിൽ പണ്ടു ചാതുൎവ്വൎണ്ണ്യം—ബ്രാഹ്മണ-ക്ഷത്രിയ-വൈശ്യ-ശൂദ്രന്മാർ എന്ന നാലു ജാതികൾ—ഉണ്ടായിരുന്നില്ല; ദ്വൈവൎണ്ണ്യം—രണ്ടുജാതികൾ—മാത്രമാണുണ്ടായിരുന്നതു്. അതു ബ്രാഹ്മണരും ശൂദ്രരും മാത്രവുമാകുന്നു. കേരളം രാജാവില്ലാത്ത രാജ്യമാണെന്നും, ഒന്നാംചേരവംശം മുതൽക്കേ ഇവിടെ ക്ഷത്രിയർ കാലുകുത്തിത്തുടങ്ങിയിട്ടുള്ളുവെന്നും മറ്റുമുള്ള ചരിത്രം പ്രസിദ്ധമാണല്ലോ. അപ്രകാരംതന്നെ ഇവിടെ വൈശ്യരുമുണ്ടായിരുന്നില്ല. ഒന്നാംചേരവംശം ആരംഭിക്കുന്നതുവരെ ഇവിടെ ക്ഷത്രിയരുടേയും വൈശ്യരുടേയും പ്രവൃത്തികൾ നിൎവ്വഹിച്ചിരുന്നതു ബ്രാഹ്മണരും ശൂദ്രരും കൂടിയിട്ടായിരുന്നു. ആദ്യകാലത്തൊന്നും ഇവിടെ ക്ഷത്രിയരുടെ ജോലി—രാജ്യരക്ഷണം—ഇന്നത്തെപ്പോലെയൊന്നും ആവശ്യമുണ്ടായിരുന്നില്ല. അതിനു പല കാരണങ്ങളുണ്ടു്. അവയിൽ പ്രധാനങ്ങളായ ചിലതു ഇവിടെ കാണിക്കാം.

1. കേരളം ജനവാസമില്ലാതെ കാടുകെട്ടി നിബിഡമായിക്കിടക്കുകയായിരുന്നു; അങ്ങിനെ ഒരു പ്രദേശമുണ്ടെന്നുപോലും ആദ്യകാലത്തു് വിദേശികൾ ആരും മനസ്സിലാക്കിയിരുന്നില്ല.

2. പടിഞ്ഞാറും തെക്കും സമുദ്രമാണു്; കിഴക്കു ഉന്നതമായ സഹ്യനുണ്ടു്. അതിനാൽ ഇതൊരു നല്ല രാജ്യമാണെന്നു വല്ല വിദേശിയും അറിഞ്ഞാൽകൂടി പെട്ടെന്നു കടന്നാക്രമിക്കാൻ ആൎക്കും സാധിക്കയില്ല. വാളും കുന്തവും മറ്റുമല്ലാതെ ഇന്നത്തെപ്പോലെ മിഷ്യൻതോക്കുകളും വിമാനങ്ങളും ബോംബുകളും മറ്റും അന്നുണ്ടായിരുന്നില്ലെന്നും ഓൎക്കണം.

3. പാലക്കാട്ടു ചുരം അന്നൊക്കെ അടഞ്ഞതായ കാട്ടുപ്രദേശമായിരുന്നുവെന്നും, വളരെക്കാലം കഴിഞ്ഞാണു ആ മാൎഗ്ഗം ജനങ്ങൾ മനസ്സിലാക്കിയതെന്നും മറക്കരുതു്.

4. ഇവിടെയാണെങ്കിൽ ബ്രാഹ്മണരും അവരുടെ ഭൃത്യന്മാരായ—അടിയർ—പാൎപ്പെട്ടവർ—ആയ ശൂദ്രരും മററു തൊഴിലാളികളായ നാഗന്മാരും—മാത്രമാണുള്ളതു്. ആ നാഗന്മാരാണെങ്കിൽ ഈ ബ്രാഹ്മണരെ കേവലം യജമാനന്മാർ മാത്രമായിട്ടല്ല പ്രത്യക്ഷദൈവങ്ങളായി—ഭൂദേവന്മാരായി—തന്നെ ആദരിക്കുകയും ചെയ്തിരുന്നുവല്ലോ.

5. ഓരോ ദേശവും സ്വന്തം പൎയ്യാപ്തമായിട്ടാണ വൎത്തിച്ചിരുന്നതു്. ജനങ്ങൾക്കു സ്വദേശം വിട്ടു് ഇതരദേശങ്ങളിലേയ്ക്കു പോകേണ്ടതായ ആവശ്യമോ അതിനുള്ള വഴിയോ അധികമൊന്നും അക്കാലത്തുണ്ടായിരുന്നില്ല. അന്നത്തെ ദേശമൎയ്യാദകളേയും ആചാരവിധികളേയും ആരുംതന്നെ ലംഘിച്ചിരുന്നുമില്ല. ഇങ്ങിനെ പല കാരണങ്ങളാലും ആദ്യമൊക്കെ വളരെക്കാലത്തോളം ഇവിടെ രാജാവുണ്ടായിരുന്നില്ല; രാജാവിനെക്കൊണ്ടുള്ള ആവശ്യവും വന്നിരുന്നില്ല.

അപ്രകാരംതന്നെ വൈശ്യരും കേരളത്തിലുണ്ടായിരുന്നില്ല, മാത്രമല്ല ഇന്നും ക്ഷത്രിയരല്ലാതെ കേരളീയരായ വൈശ്യന്മാർ ഇവിടെ ഉണ്ടായിട്ടില്ല. ഇപ്പോഴും വൈശ്യന്മാരെന്നു പറയുന്നതു ചെട്ടികളേയാകുന്നു. അവരൊന്നും കേരളീയരല്ല; തമിഴന്മാരാണല്ലോ. അതിനാൽ യൂറോപ്യന്മാർ കേരളത്തിൽ കാലുകുത്തുന്നതുവരെ ഇവിടെ ദേശങ്ങൾതമ്മിൽ കച്ചവടക്കാരോ കച്ചവടമോ അതിനുള്ള മാൎഗ്ഗമോ ഒന്നുമുണ്ടായിരുന്നില്ല; അന്നൊക്കെ അതുകൊണ്ടാവശ്യവുമുണ്ടായിരുന്നില്ല. ഉൽപാദകന്മാൎക്കു് ഉല്പന്നങ്ങൾ വില്ക്കാനും, ഉപഭോക്താക്കൾക്കു ആവശ്യംപോലെ അതു വാങ്ങാനും സൌകൎയ്യമില്ലെങ്കിലല്ലേ ചന്തകളും മാൎക്കററുകളും വ്യാപാരശാല

കളും മററും ഏൎപ്പെടുത്തിയിട്ടു കാൎയ്യങ്ങളെ? അതൊന്നുമാവശ്യമില്ലാത്ത വിധത്തിൽ സ്വയം പൎയ്യാപ്തങ്ങളായ ദേശങ്ങളായിട്ടാണു കേരളത്തെ പടുത്തുയൎത്തിയിരുന്നതു്. അതിനാൽ ചാതുൎവ്വൎണ്ണ്യത്തിൽ പറയുന്ന ക്ഷത്രിയന്മാരെക്കൊണ്ടെന്നപോലെത്തന്നെ വൈശ്യന്മാരെക്കൊണ്ടും കേരളത്തിൽ ആവശ്യമുണ്ടായിരുന്നില്ല; ആ കാരണത്താൽ അങ്ങിനെയൊരു ജാതിക്കാർ (ജോലിക്കാർ) ഇവിടെ ഉണ്ടായിരുന്നുമില്ല; ഇന്നുവരെ ഉണ്ടായിട്ടുമില്ലല്ലൊ.

വൈശ്യന്മാൎക്കു വിധിച്ചിട്ടുള്ള തൊഴിലുകൾ കൃഷി കന്നുകാലി വളൎത്തൽ കച്ചവടം എന്നിവയാണല്ലൊ.* ഇവയിൽ ഒടുവിലത്തേതു മാത്രമാണു ഈ നിലയിൽ വളരെ എളുപ്പത്തിൽ സ്സാധിച്ചതു്. എന്നുവെച്ചാൽ [illegible] വ്യാപാരസ്ഥലം ഇടത്തട്ടുകാരായ കച്ചവടക്കാർ—ബ്രോക്കർമാർ—മുതലായതൊന്നും കൂടാതെ ഉൽപാദകന്മാരും ഉപഭോക്താക്കളും തമ്മിൽ നേരിട്ടിടപെട്ടുകൊണ്ടു മാത്രമാണു വാണിജ്യം നിൎവ്വഹിച്ചിരുന്നതെന്നൎത്ഥം. പിന്നെ വൈശ്യന്മാരുടെതന്നെ ജോലികളായ കൃഷിയും അതിനോടു ബന്ധപ്പെട്ട കന്നുകാലിസംരക്ഷണം മുതലായതും നിൎവ്വഹിച്ചിരുന്നതു ശൂദ്രന്മാരായിരുന്നുവല്ലൊ. ഇത്രയും പറഞ്ഞതിന്റെ സാരമെന്തെന്നാൽ കേരളത്തിൽ അതിന്റെ നല്ലകാലത്തു ക്ഷത്രിയരെന്നപോലെത്തന്നെ വൈശ്യരുമുണ്ടായിരുന്നില്ല. അങ്ങിനെ ചാതുൎവ്വൎണ്ണ്യത്തിനു പകരം ദ്വൈവൎണ്ണ്യമേ ഉണ്ടായിരുന്നുള്ളു; അതായതു ബ്രാഹ്മണരും ശൂദ്രരും മാത്രമാണുണ്ടായിരുന്നതെന്നു താല്പൎയ്യം. അതിൽ ബുദ്ധികൊണ്ടു ചെയ്യേണ്ടതെല്ലാം ബ്രാഹ്മണരും, ദേഹംകൊണ്ടു വേണ്ടതെല്ലാം ശൂദ്രരും നിൎവ്വഹിച്ചുപോന്നു. അങ്ങിനെയാണു ഇവിടെ ക്ഷത്രിയ-വൈശ്യന്മാരില്ലാതെ രാജ്യത്തെ പുഷ്ടിപ്പെടുത്തിയതു്.

—:0:—

* കൃഷി ഗോരക്ഷ വാണിജ്യം വൈശ്യകൎമ്മ സ്വഭാവജം.—ഗീത.

## അദ്ധ്യായം 7

# രണ്ടാമത്തെ കേന്ദ്രഭരണം

കേന്ദ്രഭരണം ആവിർഭവിപ്പാനും പിന്നീട്' ആ ഭരണം ക്ഷയിച്ച്' പെരുമാളുവരട്ടെയെന്ന ആശയം ഉദിപ്പാനും ഉള്ള കാരണം മുൻ അദ്ധ്യായത്തിൽ വിവരിച്ചു കഴിഞ്ഞു. ഇനി രണ്ടാം ചേരവംശമെന്നു പറക്കെ അറിയപ്പെടുന്ന ക്ഷത്രിയരാജാക്കന്മാർ എങ്ങിനെ ഇവിടെ ഉണ്ടായി എന്നും മററുമുള്ള കാര്യങ്ങളെപ്പററിയാണ്' പറയുവാൻ പോകുന്നതു്.

ഇവിടെ ഒരു കാര്യം വായനക്കാരുടെ ശ്രദ്ധയിൽ പ്രത്യേകം കൊണ്ടുവരേണ്ടിയിരിക്കുന്നു. അതെന്തെന്നാൽ എ. ഡി. 8-ാം നൂററാണ്ടോടുകൂടി സ്ഥാപിച്ച കേന്ദ്രഭരണത്തിന്റെ അധിപരായ രണ്ടാംചേരവംശക്കാരെന്നു പറയുന്നതു അബദ്ധമാണ്'; ചോളവംശമെന്നോ പാണ്ഡ്യവംശമെന്നോ—ഏതാണോ ആവോ!—മാത്രമെ പറയാനൊക്കയുള്ളു. എന്തെന്നാൽ ആദ്യത്തെ ക്ഷത്രിയനെ ഇവിടെ കൊണ്ടുവന്നു മലയാളിയാക്കിയിട്ടാണു പെരുമാളാക്കി വാഴിച്ചതു്; അതിനാൽ അദ്ദേഹം ചേരവംശജനല്ല, ചോള-പാണ്ഡ്യ-വംശജനാണ്'; കേരളരാജാവായെന്നു മാത്രമേ ഉള്ളു. അദ്ദേഹത്തിന്റെ പിൻവാഴ്ചക്കാർമുതല്ക്കുമാത്രമെ "ചേരവംശക്കാർ" എന്ന പേരിന്നർഹരാകുന്നുള്ളു.

'കുലശേഖരനെ'ന്ന ബിരുദധാരികളായ രണ്ടാംചേരരാജാക്കന്മാർ ക്ഷത്രിയരാണെന്ന കാര്യത്തിൽ അഭിപ്രായഭേദം കാണുന്നില്ല. പക്ഷെ അവരെ 12 വീതം കൊല്ലത്തേക്കു വാഴിക്കുന്ന വ്യവസ്ഥപ്പെട്ട പെരുമാളുടെ കഥയാണെങ്കിൽ കേരളോല്പത്തികളിൽ മാത്രമെ പറയുന്നുള്ളു. പക്ഷെ കേരളോല്പത്തിയെ ഒരു ചരിത്രഗ്രന്ഥമായി വിശ്വസിക്കുന്നതല്ലെന്നു മിക്ക ചരിത്രകാരന്മാരും സമ്മതിച്ചിട്ടുള്ളതാണ്'. അതിലെ പല പ്രസ്താവനകളും അവാസ്തവവും അസം

ബന്ധവുമാണെന്ന് അതെല്ലാം വായിക്കുന്നവർ സമ്മതിക്കാതിരി
ക്കയുമില്ല. അക്കൂട്ടത്തിൽ തന്നെ ഈ വ്യാഴവട്ടപ്പെരുമാക്കന്മാരുടെ
കഥയും അവാസ്തവവും, കേരളത്തിലെ ആര്യന്മാരുടെ ആദർശത്തി
ന്റെ വിരുദ്ധവുമാണെന്നാണു് ഞാൻ വിശ്വസിക്കുന്നതു്. (എന്നി
ലും 18-ാം നൂറ്റാണ്ടിലെ ജനങ്ങളുടെ വിശ്വാസം വ്യാഴവട്ടപ്പെ
രുമാക്കന്മാർ രാജ്യം ഭരിച്ചിരുന്നു എന്നായിരുന്നുവെന്ന വസ്തുതയും
മാറ്റപ്പെടുന്നില്ല) അതിനുള്ള കാരണവും പറയാം.

ആര്യന്മാർ ഇവിടെ ഏർപ്പെടുത്തിയ എല്ലാത്തരം ജോലികൾക്കും
അവയ്ക്കു വേണ്ടിടത്തോളം കുടുംബക്കാരെ പ്രത്യേകം ചുമതലപ്പെ
ടുത്തുകയും, ആ കുടുംബക്കാർ പാരമ്പര്യമായി കുലധർമ്മമെന്ന നി
ലയ്ക്കു ഏതൊന്നിനും അതതു പ്രവൃത്തി ഏറ്റുകൊണ്ടിരിക്കയുമാണല്ലോ
ചെയ്തിരുന്നതും ചെയ്തുവരുന്നതും. ഈ സംഗതി 'ആര്യന്മാരുടെ കുടി
യേറ്റം രണ്ടാംഭാഗ'ത്തിൽ വിശദമായി പ്രസ്താവിച്ചിട്ടുള്ളതിനാൽ ഇ
വിടെ വിസ്തരിക്കുന്നില്ല. ഈ തത്വം വെച്ചു നോക്കുന്നപക്ഷം
12 കൊല്ലം കൂടുമ്പോഴും പരദേശത്തുനിന്നു ഓരോരോ ക്ഷത്രിയരാ
ജാവിനെ തേടിപ്പിടിച്ചു കൊണ്ടുവരിക എന്നതു് യുക്തിക്കു ചേർന്ന
തല്ല. മറ്റെല്ലാത്തരം പ്രവൃത്തികളും കുലധർമ്മമായിട്ടാണ് ഇവിടെ
ഏർപ്പെടുത്തിയിരുന്നതെന്നു വ്യക്തമാണല്ലോ. അതുപോലെ ത
ന്നെയാണ് ക്ഷത്രിയരാജാവിന്റെ കഥയും.

കേന്ദ്രത്തിൽ ഒരു ക്ഷത്രിയരാജാവിനെ വാഴിക്കുന്നതിന്റെ
ആവശ്യം അന്നത്തെ ഭരണകർത്താക്കൾക്കു ബോധ്യം വന്നുവെന്നു
പറഞ്ഞുവല്ലോ. അക്കാലമായപ്പോഴേയ്ക്കും കിഴക്കൻ പ്രദേശങ്ങ
ളിൽ പാണ്ഡ്യചോളാദി രാജ്യങ്ങൾ ഉയർന്നുവരികയും പ്രശസ്തിയാ
ർജ്ജിക്കുകയും ചെയ്തു. അതിന്റെയെല്ലാം ഫലമായിട്ടാണ് കിഴക്ക
നിന്നു സമർത്ഥനായ ഒരു ക്ഷത്രിയപുരുഷനെ കൊണ്ടുവന്നു തിരുവ
ഞ്ചിക്കുളം കേന്ദ്രമാക്കിത്തന്നെ ഒരു കേരളരാജാവാക്കി വാഴിച്ചതു്.

അങ്ങിനെ ഒരിക്കൽ മാത്രമെ കിഴക്കുനിന്നു ഒരു ക്ഷത്രിയനെ ഇവിടെ കൊണ്ടുവന്നു അവരോധിച്ചിട്ടുള്ളു. ആ വംശം നിലനില്ക്കുന്നേടത്തോളം കാലം കുലധൎമ്മമെന്ന നിലയ്ക്കു കേരളഭരണം നടത്തുന്നതിനുള്ള രാജകുലമായി അവരെ നിശ്ചയിക്കുകയും ചെയ്തിരിക്കുന്നു.

ആദ്യത്തെ ആ ക്ഷത്രിയരാജാവ് കുടുംബസമേതമായിരിക്കും ഇവിടെ വന്നിട്ടുണ്ടാവുക. റൂൎക്കേല, ബിലായി മുതലായ പ്രദേശങ്ങളിൽ വിദേശികളായ പല വിദഗ്ദ്ധന്മാരും ഇപ്പോഴും വൻകിട വ്യവസായങ്ങൾ നമുക്കുവേണ്ടി ഏൎപ്പെടുത്തിവരുന്നുണ്ടല്ലൊ. അതെല്ലാം പൂൎത്തിയാക്കി ഉദ്യോഗസ്ഥന്മാരെ ശീലിപ്പിക്കുകയും നമുക്ക പരിശീലനം നല്കുകയും ചെയ്തുകഴിഞ്ഞാൽ അവർ തിരിച്ചു പോവുകയും ചെയ്യും. അതിനുള്ള കാരണം അത്തരം പ്രത്യേകമായ ഓരോ സഹായത്തിനു അവരെ വരുത്തുകയും വരികയുമാണ് ചെയ്തിട്ടുള്ളതെന്നാകുന്നു. ഇവിടെ അഞ്ചാറു കൊല്ലത്തിലധികം അവൎക്ക താമസിക്കേണ്ടി വരില്ലെങ്കിലും അവരെല്ലാം ഭാൎയ്യാസന്താനങ്ങളോടുകൂടി കുടുംബസമേതമായിട്ടു വരാറുള്ളു; വന്നിട്ടുമുള്ളു. ഉപരിപഠനത്തിനു വേണ്ടി പല ഇന്ത്യക്കാരും അമേരിക്ക, ഇംഗ്ലണ്ട് മുതലായ വിദേശങ്ങളിലേക്കു പോകുന്നുണ്ടല്ലൊ. പഠിപ്പിനു രണ്ടു മൂന്നു കൊല്ലത്തിലധികം വേണ്ടിവരില്ലെന്നും അതു കഴിഞ്ഞാൽ തിരിച്ചുപോരണമെന്നും തീൎച്ചയാണ്. എന്നിട്ടുകൂടി വിവാഹിതരായിട്ടുള്ളവരിൽ മുക്കാൽ ആളുകളെങ്കിലും ഭാൎയ്യമാരേയും കൊണ്ടാണ് പോകാറെന്നു ആൎക്കുമറിയാം.

എന്നാൽ ബിലായിലും മറ്റും പ്രവൎത്തിക്കുന്ന വിദേശികളെപ്പോലെയോ, ഉപരിപഠനത്തിനു വിദേശങ്ങളിലേക്കു പോകുന്ന വിദ്യാൎത്ഥികളെപ്പോലെയോ ക്ലിപ്തമായ കാലം കൊണ്ട് അവസാനിപ്പിക്കേണ്ടതോ അവസാനിക്കുന്നതോ ആയ ഒരു ജോലിയല്ല രാജ്യഭരണം. ഇവിടെ ചിലൎക്ക കുലവിദ്യയെന്ന നിലയ്ക്കു പരിശീ

ണ്ടാം കൊള്ളാമെന്നാണെങ്കിൽ അതു് ബ്രാഹ്മണർ മാത്രമാണു്. അവർക്കാണെങ്കിലോ അതിനു കഴിവും പ്രാപ്തിയും പോരെന്നു കുന്നിലധികം തവണ അനുഭവംകൊണ്ടുതന്നെ അവർ മനസ്സിലാക്കിയിട്ടുണ്ടു്; ക്ഷത്രിയരായേ നല്ല ഭരണകർത്താവു എന്നു വിശ്വാസത്താലാണു വിദൂരത്തിലുള്ള വിദേശത്തുചെന്നു ക്ഷത്രിയനെ കൊണ്ടുവന്നു രാജാവാക്കി അവരോധിച്ചതു്. ഇവിടെ വേറെ ക്ഷത്രിയന്മാരായിരുന്നില്ലതാനും. രാജ്യഭരണമാണെങ്കിൽ വ്യവസായങ്ങളുൾപ്പെടുന്നതുപോലെ ഏതാനും കൊല്ലം കഴിഞ്ഞു മാത്രം ചെയ്യേണ്ടതായ ഒരു പ്രവൃത്തിയല്ലെന്നും, എന്നെന്നും നടത്തേണ്ടതായ കൃത്യമാണെന്നും പറയേണ്ടതില്ലല്ലോ. ആദ്യമായി അവരോധിക്കുന്ന അവസരത്തിൽ കേരളീയർക്കൊക്കെത്തന്നെ അദ്ദേഹം അപരിചിതനാണു്. അദ്ദേഹത്തെക്കുറിച്ചു് കേരളീയർക്ക് പരിചയവും സ്നേഹവിശ്വാസാദികളുണ്ടാവാനും, സ്വഭാവം മനസ്സിലാക്കുവാനും കുറച്ചു സമയം പിടിക്കാതിരിക്കയുമില്ല. അങ്ങിനെ കേരളീയനെന്ന നിലയ്ക്കു—കേരളീയനെന്നപോലെ—സ്വീകരിക്കുകയും പരിചിതനാവുകയും ചെയ്യാറായതിനു ശേഷം അദ്ദേഹത്തെ തിരിച്ചയയ്ക്കുകയും, ആദ്യം ചെയ്തതുപോലെ വീണ്ടും പരദേശത്തു ചെന്നു മറ്റൊരപരിചിതനെ തേടിപ്പിടിച്ചു കൊണ്ടുവന്നു രാജാവാക്കി അവരോധിക്കുകയുമാണു ചെയ്തിരുന്നതെന്നു പറഞ്ഞാൽ സാമാന്യബുദ്ധിയുള്ളവർക്കാരും വിശ്വസിക്കാൻ കഴികയില്ല.

അതുകൊണ്ടു്, പെരുമാളെ—രാജാവിനെ—അവരോധിച്ചതു തന്നെ ഏതാനും കാലത്തേക്കു മാത്രമായിരിക്കയില്ലെന്നും, കേരളീയർക്കുണ്ടായിരുന്ന അന്നത്തെ പതിവനുസരിച്ചു് കുലധർമ്മമെന്ന നിലയ്ക്കു പാരമ്പര്യമായി എന്നെന്നും ഭരണം നടത്താൻ അദ്ദേഹത്തെ ചുമതലപ്പെടുത്തിയിട്ടു ആയിരിക്കും എന്നുമാണു് ഞാൻ പറയുന്നതു്. മാത്രമല്ല ഇവിടെ വന്നാൽ കേരളാചാരങ്ങളും സ്വീകരിക്കണമെന്നും സ്വീകരിച്ചുകൊള്ളാമെന്നും, ഏതാനും കാലത്തേക്കു

മാത്രമല്ലാതെ, ആ വംശം നിലനില്ക്കുന്നേടത്തോളം കാലം കേരള ചക്രവൎത്തിയായി വാണുകൊണ്ടു ഭരണം നടത്താനുള്ള അധികാരാവകാശങ്ങളും കിട്ടണമെന്നും തരാമെന്നും അന്യോന്യം സമ്മതിച്ചതിനുശേഷമേ ആൎയ്യതന്നെ അവിടെനിന്നു പെരുമാൾ കേരളത്തിലേയ്ക്കു പുറപ്പെട്ടിട്ടുണ്ടാവൂ എന്നല്ലാതെ വിചാരിക്കുന്നതബദ്ധമായിരിക്കും.

മേൽപറഞ്ഞ പ്രകാരം സ്വരാജ്യം ഉപേക്ഷിച്ചു് വിട്ടുതന്നുള്ള ഒരു വിദേശത്തു ചെന്നു സ്ഥിരതാമസമാക്കാനാണല്ലോ പെരുമാൾ പുറപ്പെടുന്നതു്. അതിനാൽ അദ്ദേഹം മാത്രമായി തനിച്ചായില്ല പുറപ്പെട്ടതെന്നും ദാസ്യാനുചരന്മാരോടു കൂടിയേ ആയിരിക്കൂ എന്നുള്ള കാൎയ്യം തീൎച്ചയല്ലേ? സ്വാഭാവികമായി നോക്കുന്ന പക്ഷം മറിച്ചായിരിക്കുമെന്നു ഊഹിക്കാൻപോലും കഴികയില്ല. മറെറാരു സംഗതിയും ആലോചിക്കാനുണ്ടു്. സ്വകുടുംബത്തെ മാത്രമല്ലാതെ തന്റെ ചാൎച്ചക്കാരും ബന്ധുക്കളും മററുമായ ഒരു സംഘം സ്വജനങ്ങളെ കൊണ്ടുപോകുവാനാഗ്രഹിക്കുകയോ ആഗ്രഹമുണ്ടെങ്കിലും ആവശ്യപ്പെടുകയോ ചെയ്തിട്ടുണ്ടാവില്ല; ചെയ്താൽ അതു മറ്റുള്ളവർ യോജിച്ചതാവില്ല, ആ [illegible] അതിഷ്ടമായെന്നും വരില്ലല്ലോ. പെരുമാളും കുടുംബവും മാത്രം വന്നാൽ മതിയെന്നു പുറപ്പെടുന്നതിനു മുമ്പുതന്നെ അന്യോന്യസമ്മതപ്രകാരം തീൎമ്മാനിച്ചിട്ടുണ്ടാവണം. ഇതിനെയുള്ള ചില പ്രധാന നിശ്ചയങ്ങളോടുകൂടിയല്ലാതെ ഒരു കരുത്തുള്ള പെരുമാൾ പെട്ടെന്നു ഇങ്ങോട്ടു ചാടിപ്പുറപ്പെട്ടെന്നു പറയാൻ ആൎക്കും ധൈൎയ്യമുണ്ടാവില്ല; പറഞ്ഞാൽ വിശ്വസിക്കയുമില്ല. അങ്ങിനെ നടന്നുവന്നിരുന്ന കാലത്തു് എങ്ങനെങ്കിലും ഒന്നോ രണ്ടോ രാജാക്കന്മാർ 12 കൊല്ലം രാജ്യം ഭരിക്കുകയും 13-ാംകൊല്ലം മരിക്കുകയും ചെയ്തിട്ടുണ്ടെന്നു വരാം. ആ കേൾവിയെ അടിസ്ഥാനമാക്കിക്കൊണ്ടു സ്വന്തമായ മനോധൎമ്മവും സരസ്വതീപ്രസാദവും അതിൽ കലൎത്തുകയും, വ്യാജപ്പെരുമാക്കന്മാരുടെ കഥ സൃഷ്ടിക്കുകയും ചെയ്തതാവണം.

കേരളത്തിലെ ക്ഷത്രിയരെല്ലാം ഒരേ ഒരു രാജാവിന്റെ സന്തതിപരമ്പര—പെങ്ങന്മാരുടെ സഹോദരീപുത്രന്മാരായ വംശക്കാർ—ശേഷക്കാർ—ആണെന്നതിനു അനിഷേധ്യമായ ഒരു തെളിവു കാണിക്കാം. പത്തുപതിനെട്ടു വ്യാഴവട്ടപ്പെരുമാക്കന്മാരെ പരദേശത്തുനിന്നു കൊണ്ടുവന്നു പന്ത്രണ്ടു കൊല്ലത്തേക്കു വാഴിച്ചുവന്നതായിട്ടാണല്ലോ കേരളോല്പത്തിക്കാരൻ പറയുന്നതു്. അങ്ങിനെയാണെങ്കിൽ അവരിൽ പലരുടെയും വംശക്കാരെ ഇവിടെ കാണേണ്ടതായിരുന്നുവല്ലോ. എന്നാൽ ഇവിടെ ഒരേ ഒരു ക്ഷത്രിയകുടുംബക്കാരെ മാത്രമെ കാണുന്നുള്ളു. അതിനുള്ള തെളിവാകട്ടെ കേരളത്തിലുള്ള ക്ഷത്രിയരെല്ലാം ഒരേ ഒരു ഗോത്രക്കാരാണെന്നുള്ളതുതന്നെ. ഇവിടെ ഗോത്രം എന്നാൽ എന്തെന്നു വിവരിക്കാം. ഒരച്ഛന്റെ മക്കളായ ജ്യേഷ്ഠാനുജന്മാരെല്ലാം പുലക്കാരാണല്ലോ. അവരുടെ പുത്ര-പൌത്ര-പ്രപൌത്രാദി ഏഴു തലമുറക്കാർ വരെ അന്യോന്യം പുലക്കാരാകുന്നു. എട്ടാമത്തെ തലമുറക്കാർ മുതൽ പത്താമത്തേതടക്കം മൂന്നു തലമുറക്കാർ തമ്മിൽ മൂന്നു ദിവസത്തെ പുലയെ ആചരിക്കുന്നുള്ളു. അതിനു ശേഷം അവർ തമ്മിൽ പുല ആചരിക്കുന്നതില്ല. ഗോത്രക്കാർ എന്നു പറയുന്നതു അങ്ങിനെ പത്തു തലമുറയിലധികം കഴിഞ്ഞ ആ വംശക്കാരെയാകുന്നു. മരുമക്കത്തായക്കാരാണെങ്കിൽ അമ്മ വഴിക്കു—മരുമക്കൾ വഴിക്കു—പത്തു തലമുറകളും കഴിഞ്ഞതാലാണ പുലയില്ലാത്ത ഗോത്രക്കാരായിത്തീരുകയെന്നേ ഉള്ളൂ. ത്രൈവർണ്ണികന്മാർ—ബ്രാഹ്മണ ക്ഷത്രിയ വൈശ്യന്മാർ—എല്ലാം വിശ്വാമിത്രൻ, വസിഷ്ഠൻ, കാശ്യപൻ, ഭരദ്വാജൻ എന്നാദിയായ ഏതെങ്കിലും ചില ഗോത്രക്കാരായിട്ടാണിരിക്കുന്നതു്. ഇവിടെ 'ഗോത്രം' എന്നു പറയുന്നതിന്റെ അർത്ഥം അതതു വംശങ്ങളുടെ സ്ഥാപകരായ "കുലകൂടസ്ഥർ" എന്നാകുന്നു. കാനിപ്പയ്യൂർ തറവാട്ടുകാർ വിശ്വാമിത്രഗോത്രക്കാരാണ്. അതിന്റെ അർത്ഥം

"ഈ വംശസ്ഥാപകൻ വിശ്വാമിത്രനാണെന്നും, ആ പരമ്പരയിൽ പെട്ടവരാണ കരിഞ്ഞിപ്പുഴയൂർ തറവാട്ടുകാരെന്നു"മാകുന്നു. ഇങ്ങനെ ത്രൈവൎണ്ണികരിൽ 10_12 ഗോത്രക്കാരുണ്ടാവും. ഗോത്രക്കാർ തമ്മിൽ വിവാഹം ചെയ്യാറില്ലെന്നു എല്ലാവൎക്കുമറിയാം. അതുപോലെത്തന്നെ ഒരേ ഗോത്രക്കാർ തമ്മിലുള്ള വിവാഹത്തെയും നിഷേധിച്ചിട്ടുണ്ട്. ത്രൈവൎണ്ണികന്മാരെല്ലാം തന്നെ അങ്ങിനെ വിവാഹം ചെയ്യാറില്ല. കേരളത്തിൽ കൊ. വ. 1110 വരെ ഈ ക്ഷത്രിയരാരും ഒരു ക്ഷത്രിയസ്ത്രീയെ വിവാഹം ചെയ്തിട്ടില്ല. ക്ഷത്രിയന്മാരെയെല്ലാം തന്നെ ബ്രാഹ്മണപുത്രന്മാരായിട്ട് അന്നുവരെ കാണുകയുള്ളൂ. അതിനുള്ള കാരണം അവരെല്ലാം ഒരേ ഗോത്രക്കാർ—വിശ്വാമിത്രഗോത്രക്കാർ—ആയതാണ്. യോഗക്ഷേമസഭയുടെ പ്രചാരണം കാരണം ഉണ്ണിനമ്പൂതിരിമാരെ സംബന്ധത്തിന കിട്ടാൻ പ്രയാസം തുടങ്ങിയതിന ശേഷം മാത്രമാണ് ക്ഷത്രിയർ ക്ഷത്രിയസ്ത്രീകളെ വിവാഹം ചെയ്തുതുടങ്ങിയത്. ഇപ്പോഴും ബ്രാഹ്മണപുത്രനല്ലാതെ 40_ൽ കൂടുതൽ പ്രായമുള്ള ഒരു ക്ഷത്രിയനെ ക്ഷത്രിയപുത്രനായി കാണുകയില്ല. ഇതിനെ കേരളത്തിലെ ക്ഷത്രിയരെല്ലാം ഒരേ ഗോത്രക്കാരാവാൻ കാരണം ഇവിടെ രാജാവായി അവരോധിക്കപ്പെട്ട രാജവംശത്തിന്റെ സന്തതിപരമ്പരയായതു മാത്രമാകുന്നു. ഇവിടെ 'ക്ഷത്രിയർ' എന്നു പറഞ്ഞതാൽ ആരെല്ലാമാണെന്നു വായനക്കാർക്ക (പ്രത്യേകിച്ചു അഹിന്ദുക്കൾക്ക) മനസ്സിലായില്ലെന്നു വരാം. ചെമ്പും മുതൽ തെക്കോട്ടു 'തമ്പാ'നെന്നും വടക്കോട്ടു 'തിരുമുല്പാട്" എന്നും പറയപ്പെടുന്നവരെല്ലാം ക്ഷത്രിയരാകുന്നു. തൃപ്പൂണിത്തുറ, കൊടുങ്ങല്ലൂർ, ചാഴൂർ, കോട്ടയം, പഴശ്ശി മുതലായ രാജവംശക്കാരെല്ലാം ഇത്തരത്തിൽ പെട്ട സഗോത്രക്ഷത്രിയരാണ്. തിരുവിതാംകൂറിലുള്ള കിളിമാനൂർ, ചങ്ങനാശ്ശേരി, നരിപ്പാട് മുതലായ കോയിപ്പണ്ടാലമാരും ക്ഷത്രിയരാകുന്നു.

മെല്ലാത്ത കാരണങ്ങളെല്ലാം വെച്ചുകൊണ്ടു പരിശോധിച്ചാൽ വ്യവസ്ഥപ്പെട്ട ക്ഷത്രിയന്മാരെ ഉണ്ടായിരുന്നില്ലെന്നും, ഒരു ഒരു ക്ഷത്രിയരാജാവിനെ മാത്രമെ പരദേശത്തുനിന്നു കൊണ്ടുവന്നിട്ടുള്ളുവെന്നും വ്യക്തമാകുന്നതാണ്. 1

—:o:—

## അദ്ധ്യായം 8

# ക്ഷത്രിയമരുമക്കത്തായം

കേരളത്തിലെ സവർണ്ണരിൽ നമ്പൂതിരിമാർ മാത്രമെ മക്കത്തായക്കാരായിട്ടുള്ളു; മറ്റെല്ലാവരും മരുമക്കത്തായക്കാരാകുന്നു. അവരിൽ നായന്മാർ എങ്ങിനെയാണ് മരുമക്കത്തായക്കാരായതെന്നു ഞാൻ നായന്മാരുടെ പൂർവ്വചരിത്രം ഒന്നാം ഭാഗത്തിൽ 2 വ്യക്തമാക്കിയിട്ടുണ്ട്. (അമ്പലവാസികളും മരുമക്കത്തായക്കാരായതിന്റെ കാരണം വഴിയെ വിശദീകരിക്കുന്നതാണ്.) ഇനി ഇവിടെ വിവരിക്കുന്നതു് ക്ഷത്രിയർ മരുമക്കത്തായക്കാരായതെങ്ങിനെ എന്നുള്ളതിനെക്കുറിച്ചാകുന്നു.

ആദ്യകാലത്തു് കേരളത്തിൽ രാജാക്കന്മാർ (ക്ഷത്രിയർ) ഉണ്ടായിരുന്നില്ലെന്നും, ബ്രാഹ്മണരാണു ഭരണം നടത്തിയിരുന്നതെന്നും, അക്കാലത്താണു കേരളത്തിനു 'ബ്രാഹ്മണരാജ്യം' എന്നു പ്രശസ്തിയുണ്ടായതെന്നും പ്രസിദ്ധമാണല്ലൊ. ദേശഭരണം മുതൽ പെരു

1 തമിഴ്നാട്ടിൽനിന്നും കൊണ്ടുവന്ന [illegible] പെരുമാക്കന്മാരെന്നതിലല്ലൊ, അവരുടെ ആസ്ഥാനമായിരുന്ന തിരുവഞ്ചിക്കുളം ഇന്നും സാക്ഷ്യം വഹിക്കുന്നു. ഇതിനെപ്പറ്റി വിശദമായി രണ്ടാം അദ്ധ്യായത്തിൽ കൊടുത്തിട്ടുണ്ട്.

2 നായന്മാരുടെ പൂർവ്വചരിത്രം 1-ാംഭാഗം അദ്ധ്യായം 2 & 3.

മാംശതകം വരെ കേരളത്തിൽ ക്ഷത്രിയരേ ഉണ്ടായിരുന്നില്ല. ആദ്യമായി ഒരു ക്ഷത്രിയൻ കേരളത്തിൽ കാൽകുത്തുന്നതു് അന്നാകുന്നു.

ഇതിനാൽ ആ പെരുമാൾ ഇവിടത്തെ സ്ഥിരം രാജാവായി വാഴുകയും കേരളാചാരം സ്വീകരിക്കുകയും ചെയ്തതുകൊണ്ടും ഇവിടെ വേറെ ക്ഷത്രിയരില്ലാതിരുന്നതുകൊണ്ടും അവർ സ്വജാതികളില്ലാത്ത വിഷമം നേരിട്ടിരിക്കുമെന്നതു തീർച്ചയാണല്ലോ. കേരളീയനാക്കിയിട്ടല്ലാതെ കേരളത്തിൽ താമസമായിക്കൊണ്ടു് സ്ഥിരം രാജവംശമായി അവരോധിക്കാനും അന്നത്തെ നമ്പൂതിരിമാർ ഇഷ്ടപ്പെട്ടിരിക്കുകയില്ല. ഇന്നു കേരളത്തിൽ കാണുന്നതായ ക്ഷത്രിയരെല്ലാം തനി കേരളീയരാണെന്ന കാര്യം മറക്കരുതു്. അവരുടെ സന്താനങ്ങളുടെ വിവാഹകാര്യത്തിൽ വിഷമം നേരിട്ടു. വിവാഹാദി ബന്ധത്തിനു കിഴക്കൻപ്രദേശക്കാരുമായി ഇടപെടുകയെന്നുവെച്ചാൽ ദൂരം ജാസ്തിയാകയാൽ അതത്ര എളുപ്പമുള്ള കാര്യമല്ല. ഗതാഗതവും വാർത്താവിതരണവും സംബന്ധിച്ചുള്ള സ്ഥിതി ഇന്നത്തെ നിലയിലായിരുന്നില്ലെന്നു പറയേണ്ടതില്ലല്ലോ. എല്ലാററിനും പുറമെ കേരളീയരും പരദേശികളും തമ്മിൽ വിവാഹാദി ബന്ധങ്ങളിൽ ഏർപ്പെടുന്ന കാര്യം രണ്ടു കക്ഷികൾക്കും എതിർപ്പു ഉണ്ടാകും. അവർക്കു ഏററവും എളുപ്പമായ നല്ല വഴി മരുമക്കത്തായം സ്വീകരിക്കുകയാണെന്നു വന്നതു് ഈ ഘട്ടത്തിലായിരിക്കണം; ഇതല്ലാതെ മറെറാരു പോംവഴിയും ഇല്ലെന്നു അവർ മനസ്സിലാക്കിയിരിക്കണം. കേരളത്തിലെ അബ്രാഹ്മണരൊക്കെത്തന്നെ മരുമക്കത്തായക്കാരാണു്. പെരുമാളും ബ്രാഹ്മണനല്ല; അബ്രാഹ്മണൻ (ക്ഷത്രിയൻ) ആണു്. മക്കത്തായത്തെപ്പോലെ മറെറാരു ദായക്രമമാണെന്നല്ലാതെ മരുമക്കത്തായം ഒരു താണ ക്ലാസോ അപമാനകരമോ കുറച്ചിലുള്ളതോ ആണെന്നുള്ള വിചാരം ഇന്നത്തെപ്പോലെ അക്കാലത്തു് ആർക്കും ഉണ്ടായിരുന്നില്ല; നല്ലതാണെന്നു പരക്കെ വിശ്വസിക്കുകയും ചെ

ല്ലിരുന്നു. കേരളചക്രവർത്തി എന്നുള്ള മാന്യപദവിയും അധികാരവും ശാശ്വതമായി സിദ്ധിക്കുന്നതു് വലിയൊരു ഭാഗ്യമായിട്ടു കരുതുകയുള്ളുവെന്നും, അതിനാൽ മക്കത്തായം സ്വീകരിക്കുക * എന്നതു് ഒരു വിഷമപ്രശ്നമായിത്തീരാനിടയാകയേ ചെയ്തിരിക്കയില്ലെന്നും മനുഷ്യസ്വഭാവം ആലോചിപ്പാൻ കഴിവുള്ളവരൊക്കെ സമ്മതിക്കുന്നതാണ്. മറു പോംവഴിയില്ല എന്നതു് അതിനു പ്രേരകമായിട്ടുമുണ്ടാവാം.

മക്കത്തായം സ്വീകരിച്ചതോടെ പെരുമാളുടെ പുത്രന്മാർ ശൂദ്രസ്ത്രീകളെ സംബന്ധം ചെയ്യാറായി. 'സാമന്തന്മാർ' എന്നു പറയുന്നതു് ഇങ്ങിനെ ക്ഷത്രിയർ ശൂദ്രസ്ത്രീയിലുണ്ടായ സന്താനങ്ങളുടെയാകുന്നു. സാമൂതിരി മുതലായ വംശക്കാർ അത്തരക്കാരാണല്ലോ. എന്നാൽ പെൺകുട്ടികളുടെ കാര്യം അങ്ങിനെയല്ല. അദ്ദേഹം—രാജാവു്—പൂർവ്വദേശവുമായുള്ള ബന്ധം വിടർത്തുകയും, ഇവിടത്തെ പ്രജയാവുകയും, ഇവിടെ സ്ഥിരതാമസമാക്കാൻ നിശ്ചയിക്കുകയും ചെയ്തതോടെ പെണ്മക്കളുടെ വിവാഹകാര്യം ഒരു പ്രശ്നമായിത്തീർന്നു. പെരുമാൾ കേരളീയനാവുകയും മക്കത്തായം സ്വീകരിക്കുകയും ചെയ്തപ്പോൾ നമ്പൂതിരിമാരും ചില പ്രത്യുപകാരങ്ങൾക്കു തയ്യാറായി. അന്യോന്യം ആവശ്യം വരുമ്പോഴൊക്കെ ജനങ്ങൾ തമ്മിൽ അടുക്കുകയും സുഹൃത്തുക്കളായി സഹായസഹകരണാദികൾ ചെയ്യാൻ ഒരുങ്ങുകയും പതിവു്. ആ പെരുമാളുകളെ കേരളത്തെ അഭിവൃദ്ധിപ്പെടുത്തി ഭരിപ്പാൻ വേണ്ടി അധിപതിയെന്ന നിലയിൽ ആദരവോടെ ക്ഷണിച്ചു കൂട്ടിക്കൊണ്ടുവന്ന ആളുകളാണ്. മാത്രമല്ല പ്രാപ്തന്മാരും വിശ്വസ്തന്മാരും സത്സ്വഭാവികളും മ

* ഇവിടെ പെരുമാൾ മക്കത്തായം സ്വീകരിച്ചു എന്നു പറഞ്ഞതിന്റെ സാരം പെരുമാളുടെ ഉപനയനം കഴിയാത്ത പുത്രന്മാരും വിവാഹം കഴിയാത്ത പുത്രിമാരും മാത്രം മക്കത്തായക്കാരായി എന്നാകുന്നു. ഇതിനെപ്പറ്റി കൂടുതലായി രണ്ടാം അനുബന്ധത്തിൽ പറയുന്നതാണ്.

റവുമായിരുന്നതിനാൽ അദ്ദേഹത്തെക്കുറിച്ചു് ഭക്തി—ബഹുമാന—ആ
ദരാദികളും ജനങ്ങൾക്കുണ്ടാവുകയും ചെയ്തു. മക്കളെല്ലാം വിദേശി
കളുമായി വിവാഹബന്ധങ്ങളിലേർപ്പെടുന്നതു് ബ്രാഹ്മണർ ഇഷ്ടപ്പെ
ടാതിരുന്നാൽ അതു സ്വാഭാവികമാണെന്നു പറയുവാൻ കഴിയും.
കാലാന്തരത്തിൽ അതു് കേരളത്തിനു ഹാനികരമായിത്തന്നെ പരി
ണമിച്ചേയ്ക്കുമെന്നും അവർ വിചാരിച്ചിരുന്നിരിക്കണം. സാധാരണ
മായി അധർമ്മം പ്രവർത്തിക്കാറുള്ളതു് (അല്ലെങ്കിൽ പ്രേരണയുണ്ടാ
കുന്നതു്) മനുഷ്യർക്കു ആപത്തു വരുമ്പോഴും അതിന്റെ പരിഹാര
ത്തിന്നാകുന്നു. അദ്ദേഹത്തിന്റെ പെൺമക്കളുടെ വിവാഹകാര്യ
ത്തിനു ഒരു പരിഹാരമുണ്ടാക്കാതെ കഴികയില്ലെന്നു ബ്രാഹ്മണ
ർക്കു—നമ്പൂതിരിമാർക്കു—തോന്നാതിരിക്കുമോ? അതിനാൽ ഈ ആ
പന്നിവൃത്തിക്കായി—കേരളത്തിന്റെ നന്മക്കുവേണ്ടി—ത്യാഗമെ
ന്ന നിലയ്ക്കു അധർമ്മം ചെയ്യാമെന്നു ബ്രാഹ്മണരെല്ലാം കൂടി ആ
ലോചിച്ചു തീരുമാനിച്ചു. അനുലോമമായിട്ടല്ലാതെ പ്രതിലോമ
മായ വിവാഹം സർവ്വശാസ്ത്രനിഷിദ്ധമാണല്ലോ. ആ കാര്യ
ത്തിൽ ഇന്നും ആരും വാദിക്കുകയില്ല. അനുലോമവിവാഹത്തെ ഒ
ന്നിലധികം സ്മൃതികാരന്മാർ അനുവദിച്ചിട്ടുണ്ടു്. ഇന്നുവരെ നട
ന്നുവന്നിരുന്നതും, ഒട്ടൊക്കെ മാറ്റംവരാതെ നടന്നുവരുന്നതും അ
ങ്ങിനെതന്നെയാണു്. ഈ സന്ദർഭത്തിൽ ബ്രാഹ്മണർ ക്ഷത്രിയ
സ്ത്രീകളെയും, ക്ഷത്രിയർ ശൂദ്രസ്ത്രീകളെയും വിവാഹം ചെയ്യുന്നതു്
ഉത്തമമല്ലെങ്കിലും നിഷിദ്ധമല്ലെന്നു സ്പഷ്ടമായല്ലോ. മറു പോംവ
ഴിയില്ലാത്തതുകൊണ്ടും അനുലോമവിവാഹം മധ്യമമായിട്ടെങ്കിലും
അനുവദിച്ചിട്ടുള്ളതുകൊണ്ടും ആപന്നിവൃത്തിക്കായി അന്നത്തെ ന
മ്പൂതിരിമാർ പെരുമാളുടെ പുത്രിമാരെ സംബന്ധം ചെയ്യാൻ അനു
വദിച്ചിട്ടുണ്ടാവും.

ഇവിടെ മറ്റൊരു പ്രശ്നം വേറെയുണ്ടു്. വിവാഹിതകളാ
കാത്ത കന്യകമാർ—വിവാഹം ചെയ്യാതെ കന്യകയായിരുന്നുകൊ

ണ്ടു്—പുരുഷസമാഗമം ചെയ്യുന്നതു് സർവ്വശാസ്ത്രനിഷിദ്ധമാണെ ന്നു മാത്രമല്ല പാതിത്യത്തിന്നും കൂടി അതു് കാരണമാകുന്നു; അ ങ്ങിനെ ചെയ്യാൻ ഒരുവിധമായിത്തീരുമെന്നു തീർച്ചയാണു്. ബ്രാഹ്മ ണർക്കു ഉപനയനം പോലെ സ്ത്രീകൾക്കു പ്രധാനമായ സംസ്കാരം വിവാഹമാകുന്നു. അതിനാൽ—മരുമക്കത്തായം സ്വീകരിച്ചാ ലും—അവർ ക്ഷത്രിയരാകയാൽ അഗ്നിസാക്ഷിയായി വിവാഹം ക ഴിയ്ക്കാതെ പുരുഷസമാഗമം ചെയ്യാൻ പാടില്ല. അതിന്നു വരന്മാ യിരിക്കാൻ നമ്പൂതിരിമാർക്കല്ലാതെ—അന്യലോകരായിട്ടുള്ളവരെയെ ന്നല്ല—അവകാശമില്ലല്ലോ. അപ്പോൾ ഈ ക്ഷത്രിയസ്ത്രീകളുടെ വിവാഹമാകട്ടെ ആരാണു് ചെയ്യേണ്ടതു്? എങ്ങിനെയാണു ചെ യ്യേണ്ടതു്? ഇതും അന്നു ഒരു പ്രശ്നമായിത്തീർന്നിട്ടുണ്ടാവണം. ഒടു വിൽ ആപന്നിവൃത്തിയ്ക്കും സമ്പ്രദായശുദ്ധിയ്ക്കും വേണ്ടി അതിന്നും ഒരു പോംവഴി അവർ (നമ്പൂതിരിമാർ) കണ്ടുപിടിച്ചു നിയമമാക്കു ണ്ടാക്കി. അതാണു് ഇന്നുവരെ നടന്നിരുന്നതും ഒട്ടൊക്കെ ഇന്നു നടന്നുവരുന്നതുമായ ക്ഷത്രിയസ്ത്രീകളുടെ വിവാഹസമ്പ്രദായം * ബ്രാഹ്മണർക്കു നാലു ജാതിയിൽനിന്നും വിവാഹം ചെയ്യാമെന്നുണ്ടു്. പക്ഷെ ബ്രാഹ്മണസ്ത്രീയെ വിവാഹം ചെയ്തശേഷമല്ലാതെ ക്ഷത്രി യസ്ത്രീവിവാഹം നിഷിദ്ധമാകുന്നു. പക്ഷെ സ്വപുത്രിയെ അന്യ ജനത്തിന്റെ സ്വാധീനയായിരുത്താൻ പെരുമാളും—പുത്രന്മാ രും—ഇഷ്ടപ്പെട്ടിട്ടുണ്ടാവില്ല; അതു സ്വാഭാവികമാണല്ലോ. അതു കൊണ്ടു് രാജാവിന്നുവേണ്ടി നമ്പൂതിരിമാർ അതിന്നും സമ്മതിച്ചു. അങ്ങിനെ ആവശ്യമുള്ളേടത്തോളം—രാജപുത്രിമാരെ വിവാഹം ചെയ്യാൻ വേണ്ടിടത്തോളം—ഇല്ലക്കാരായ നമ്പൂതിരിമാരെ കൊ

* ഈ വിവാഹസമ്പ്രദായത്തെക്കുറിച്ചു നായന്മാരുടെ പൂർവ്വചരിത്രം 2-ാം ഭാഗത്തിൽ വിസ്തരിച്ചിട്ടുള്ളതു നോക്കുക.

ത്ത രാജകന്യകമാരെ വേളി കഴിപ്പിച്ചു തുടങ്ങുകയാണുണ്ടായതു്. * ഇതു് അന്തൎജ്ജനത്തെ വിവാഹം ചെയ്യാത്തവരാകയാൽ ആ നമ്പൂതിരിമാർ നമ്പൂതിരിസമുദായം കുറച്ചു താഴ്ചയും കല്പിച്ചുവന്നു. ആ ഭ്രഷ്ടിനെയും കൂടി വകവെയ്ക്കാതെ സമുദായം അതിനു സമ്മതിച്ചതു് അദ്ദേഹത്തോടുള്ള ഭക്തി-ബഹുമാനാദികളാലും കേരളത്തിന്റെ ക്ഷേമത്തിനു അത്യാവശ്യമാണെന്നു വരികയാലുമാകുന്നു. കൊ. വ. 1075-വരെ തൃപ്പൂണിത്തുറ കോവിലകത്തെ തമ്പുരാട്ടിമാരുടെയെല്ലാം സംബന്ധം—മാത്രമല്ല അഗ്നിസാക്ഷിയായ വിവാഹം കൂടി—വരന്റെ സ്ഥാനത്തിരുന്നു നടത്തിയിരുന്നതു് നമ്പൂതിരിമാരായിരുന്നു; അവർക്കിപ്പോഴും താഴ്ച കല്പിക്കുകയും ചെയ്യുന്നു.

ഇങ്ങനെ രാജാവിന്റെ സ്ത്രീസന്താനങ്ങളെ വിവാഹം ചെയ്യുന്നതിനു നമ്പൂതിരിമാർ സന്നദ്ധരായി. ആദ്യത്തിൽ പെരുമാളുടെ പുത്രന്മാർ മാത്രമേ ഉണ്ടായിരിക്കുകയുള്ളുവല്ലോ. തലമുറകൾ കഴിയുന്തോറും സ്ത്രീകളും വർദ്ധിച്ചുവന്നു. രാജ്യം വാഴുന്ന രാജാക്കന്മാരൊഴികെ മറ്റുള്ളവർ ക്രമത്താലെ ദരിദ്രന്മാരായും വന്നു. അധികാരവലുപ്പവും പ്രഭുത്വവും ധനശക്തിയും മറ്റും എല്ലാറ്റിനും പ്രധാനം തന്നെയാണു്. പെരുമാളുടെ വംശമാണെങ്കിലും കാലാന്തരത്തിൽ അധികാരമില്ലാതെയും ദരിദ്രരായി തീൎന്നപ്പോഴും അവർക്കുവേണ്ടി വേളികഴിച്ചു സ്വന്തം ഭ്രഷ്ടാവാൻ നമ്പൂതിരിമാർ മടിച്ചുതുടങ്ങി; ശാസിക്കാനോ പണംകൊടുക്കാനോ ശക്തിയില്ലാതായവർക്ക് വിഷമം നേരിട്ടു. അപ്പോഴാണു് നമ്പൂതിരിയില്ലെങ്കിലും വിരോധമില്ല എങ്ങനെങ്കിലും ഒരു ബ്രാഹ്മണനായാൽ മതിയെന്ന

* "ഇവരുടെ—പെരുമാളുടെ—മക്കളെ ന്യായസ്വീകരണമെന്നതോടുകൂടി നമ്പൂതിരിമാർക്ക് ക്ഷത്രിയസ്ത്രീഗമനം കഴിക്കേണ്ടതായിട്ടും വന്നുകൂടി" എന്നു ദേശമംഗലത്തെ അന്തരിച്ചുപോയ വലിയ നാരായണൻ നമ്പൂതിരിപ്പാടവർകളും പറഞ്ഞിട്ടുണ്ടു്. 'നമ്പൂതിരിമാരുടെ ഉൽപ്പത്തി' എന്ന ലഘുപത്രിക. 24-2-1106-ലെ ഉണ്ണിനമ്പൂതിരി എന്ന മാസികയിൽനിന്നു്.

ആശ്രയമുദിയ്ക്കുകയും ക്ഷത്രിയസ്ത്രീകളെ വേളി കഴിപ്പാൻ തക്കമുള്ള ബ്രാഹ്മണരെ അന്വേഷിയ്ക്കുകയും ചെയ്തതു്. സാധാരണ പട്ടന്മാരല്ലാതെ ആര്യപ്പട്ടന്മാർ എന്നൊരു വർഗ്ഗക്കാർ അതിന്നു സമ്മതിച്ചു. രാജാക്കന്മാരൊഴികെ മററുള്ളവരെല്ലാം പെൺകുട്ടികളെ വേളി കഴിപ്പാൻ അവരായാൽ മതിയെന്നു നടപ്പാവുകയും ചെയ്തു.

ക്ഷത്രിയർ പരിജനമാരാണു്; അവരുടെ സ്ത്രീകറം അന്തർജ്ജനങ്ങളെപ്പോലെ കഠിനമായ പാതിവ്രത്യം അനുഷ്ഠിയ്ക്കേണ്ടവരും അനുഷ്ഠിയ്ക്കുന്നവരുമാകുന്നു. ഇവരെ നമ്പൂതിരിമാർ അഗ്നിസാക്ഷിയായിത്തന്നെ വിവാഹം ചെയ്യുന്നുമുണ്ടു്. എന്നാൽ ഒരു ഭർത്താവു മരിച്ചാൽ ഇവർ വീണ്ടും സംബന്ധം തുടങ്ങുന്നതെന്തുകൊണ്ടാണു്? അതു് തെറാല്ലീ എന്നൊരു ചോദ്യമുണ്ടു്. അതിന്നും മറുവടി പറയാം. വിവാഹം അഗ്നിസാക്ഷിയായിട്ടാണെങ്കിലും ഇവർ സ്വീകരിച്ചിരിയ്ക്കുന്ന ദായക്രമം മരുമക്കത്തായമാണല്ലോ. അമ്മയെ വേളി കഴിച്ച അച്ഛന്റെ ശേഷക്രിയ ചെയ്യാറുണ്ടെങ്കിലും കാര്യമായി ചെയ്യുന്നതു് അമ്മാമന്റേതാണു്. മരുമക്കത്തായക്കാർ എന്നതിന്റെ അർത്ഥം ക്ഷേത്രജന്മാരായി വംശം വർദ്ധിപ്പിയ്ക്കുന്നവരെന്നാകുന്നു. അതുകൊണ്ടു് മരുമക്കത്തായക്കാൎക്കു ഏകഭർത്തൃവ്രതത്തിന്റെ നിർബ്ബന്ധമില്ല. 'മരുമക്കത്തായ'മെന്നതിന്റെ അർത്ഥം തന്നെ ക്ഷേത്രജന്മാരായ—ഏകഭർത്തൃവ്രതനിർബ്ബന്ധമില്ലാത്ത—വംശക്കാർ എന്നാകുന്നു. അവൎക്കു സംബന്ധക്കാരെ സ്വീകരിയ്ക്കാമെന്നു വന്നതു് അതിനാലാണു്.

ഇങ്ങനെയാണു കേരളത്തിലെ ക്ഷത്രിയരെല്ലാം മരുമക്കത്തായക്കാരും ഒരു ഗോത്രക്കാരുമായി പരിണമിച്ചതു്. ഇനി അവരുടെ പിന്തുടച്ചയെപ്പററിയും കുറച്ചൊന്നു പറയാം.

സാധാരണയായി മക്കത്തായക്കാൎക്കെല്ലാം അച്ഛന്റെ സ്വത്തിന്നു തുല്യാവകാശമുണ്ടെങ്കിലും, രാജ്യാവകാശം അനന്തരമായ

ള്ളു; രാജാവിന്റെ പ്രഥമപുത്രനു മാത്രമെ തൽസ്ഥാനം ലഭിയ്ക്കയു
ള്ളു; അനുജന്മാൎക്കൊന്നും രാജ്യാവകാശം കിട്ടുകയില്ല. ഇന്ത്യയി
ലെ മാത്രമല്ല എല്ലാ രാജ്യങ്ങളിലെ സ്ഥിതിയും ഇതുതന്നെയാകുന്നു.
ഇംഗ്ലണ്ടിലെ സമ്പ്രദായം നമുക്കറിയാമല്ലൊ. അതിന്നു പ്രത്യേകം
കാരണമുണ്ടു്. സാധാരണമട്ടിൽ പിതൃസ്വത്തുപോലെ ഭാഗിയ്ക്കുക
യാണെങ്കിൽ രണ്ടു മൂന്നു തലമുറ കഴിയുമ്പോഴേയ്ക്കു രാജ്യമെല്ലാം വി
ഭജിച്ചു് തുണ്ടം തുണ്ടമായിപ്പോകും. അല്ലെങ്കിൽ രാജ്യം അവിഭ
ക്തമാക്കി നിൎത്തുകയും ആ വംശക്കാൎക്കെല്ലാം തുല്യമായ അവകാശം
കൊടുക്കുകയും വേണമല്ലൊ. എന്നാൽ അധികകാലം കഴിയുന്ന
തിന്നു മുമ്പു് കൊട്ടാരത്തിലെ രാജാക്കന്മാർ വൎദ്ധിയ്ക്കുകയും തൃപ്പൂ
ണിത്തുറ, സാമൂതിരി മുതലായ കോവിലകങ്ങളെപ്പോലെ വാൎദ്ധ
ക്യകാലത്തു് മാത്രം ഭരണസ്ഥാനത്തെത്തുകയുമായിരിയ്ക്കും ഫലം.
ഇന്നു തൃപ്പൂണിത്തുറ കോവിലകത്തു് 300-ലധികം മെമ്പൎമാരു
ണ്ടത്രെ. സാമൂതിരിക്കോവിലകത്തും അധികമൊന്നും കുറവില്ല.
അപ്പോഴും എൺപതു്-തൊണ്ണൂറു വ തികഞ്ഞു മരണമടുക്കാറാകുമ്പോഴേ
സിംഹാസനത്തിൽ കയറാൻ വയ്യാത്ത കാലത്തായിരിയ്ക്കും സ്ഥാ
നം കിട്ടുക. പിന്നെ എത്രകാലം ജീവിയ്ക്കും? ജീവിച്ചാൽതന്നെ
എന്തു ഭരണമാണവരെക്കൊണ്ടു നടത്താൻ കഴിയുന്നതു്? രാജ്യത്തി
ന്റെ അവകാശക്രമം മുമ്പു പറഞ്ഞതുപോലെ നിശ്ചയിച്ചിരിയ്ക്കു
ന്നതു് ഈ ദോഷങ്ങളൊക്കെ വരാതിരിപ്പാൻവേണ്ടി ആലോചനാപൂൎവ്വം
തന്നെയാകുന്നു.

പെരുമാക്കന്മാർ മരുമക്കത്തായക്കാരായിരുന്നതിനാൽ മൂപ്പേ
റിയ സഹോദരീപുത്രന്മാരിലാണു ഭരണാധികാരം ചെന്നിരുന്നതു്;
മറിച്ചു ഇന്നത്തെ മരുമക്കത്തായസമ്പ്രദായം പോലെ ആ വംശ
ത്തിലെ പ്രായംകൂടിയ കാരണവൎക്കായിരുന്നില്ല. മക്കത്തായക്കാ
ൎക്കെല്ലാം രാജാവിന്റെ പ്രഥമപുത്രനെ യുവരാജാവാക്കുന്നതുപോ

ലെ മരുമക്കത്തായക്കാരാകുമ്പോൾ ആദ്യത്തെ സഹോദരീപു ത്രനെ—മരുമകനെ—യാണ രാജാവാക്കേണ്ടതെന്ന കാൎയ്യത്തിൽ സംശയമില്ലല്ലൊ.

ചെരമാൻ ഭരണം മാത്രമെ മൂത്ത പുത്രന്മാൎക്ക ലഭിച്ചിരുന്നുള്ളു. കേരളത്തിലെ ബ്രാഹ്മണരെല്ലാം മക്കത്തായക്കാരാണല്ലൊ. ഭാഗം കഴിയുന്നതുവരെ സാധാരണ മക്കത്തായ തറവാടുകളിൽ കൈകാൎയ്യകൎത്തൃത്വം കാരണവന്മാരിലെന്നപോലെ മരുമക്കത്താ യക്കാരിൽ തറവാട്ടിലെ മൂത്ത സ്ത്രീയിലാണിരിയ്ക്കുന്നതെന്ന കാൎയ്യ ത്തിൽ വാദമില്ലല്ലൊ; പുത്രന്മാൎക്കെങ്കിൽ മക്കത്തായക്കാരിൽ പെൺമക്കൾക്കുള്ളതുപോലെ ജീവനാംശത്തിന്ന മാത്രമെ അവകാ ശമുള്ളു.* ആ ന്യായപ്രകാരമാണ മററു മരുമക്കത്തായക്കാരുടെ യെല്ലാം കൈകാൎയ്യകൎത്തൃത്വം നടന്നുവന്നിരുന്നതു. ചെരമാൻ ഭരണത്തിന്നുള്ള അവകാശം മൂത്ത സഹോദരീപുത്രനിലാണ ലയി ച്ചിരുന്നതെങ്കിലും അദ്ദേഹത്തിന്റെ മററു വംശക്കാരെല്ലാം അതു പോലെ സാധാരണ മരുമക്കത്തായക്കാരായി തുടൎന്ന വരികയും ചെയ്തു.

ഇങ്ങിനെയിരിയ്ക്കുമ്പോഴാണ ചെരമാൻഭരണം അവസാനി പ്പിക്കയും ഓരോ സ്വതന്ത്രരാജാക്കന്മാർ ആവിൎഭവിയ്ക്കുകയും ചെ യ്തതു. മക്കത്തായക്കാരിൽ പുരുഷന്മാൎക്കെന്നപോലെ മരുമക്ക ത്തായക്കാരിൽ സ്ത്രീകൾക്കു കൈകാൎയ്യകൎത്തൃത്വമുള്ള—ഉണ്ടായി രുന്നുള്ള—വെങ്കിലും രാജ്യം ഭരിയ്ക്കുവാൻ കേരളത്തിൽ അന്നത്തെ പരിതഃസ്ഥിതിയിൽ സ്ത്രീകളായാൽ പോരില്ലെന്ന പറയേണ്ടതില്ല ല്ലൊ. അപ്പോൾ മുതല്ക്കാണ രാജ്യാവകാശം മൂത്ത സഹോദരീപു ത്രന്മാൎക്കുള്ള സമ്പ്രദായം മാറി—സാധാരണ മരുമക്കത്തായക്കാ

* ഈ വിഷയം നായന്മാരുടെ പൂൎവ്വചരിത്രം ഒന്നാംഭാഗം മൂന്നാം അ ദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടു.

തിലെന്നപോലെ — തറവാട്ടിലെ പ്രായം മൂത്ത പുരുഷന്മാൎക്കായി രുന്നു.

—:o:—

## അദ്ധ്യായം 9

## ക്ഷത്രിയരുടെ മക്കത്തായവാദം

ക്ഷത്രിയർ മരുമക്കത്തായക്കാരായതെങ്ങിനെയെന്നു വിവരിച്ചുവല്ലൊ. എന്നു മാത്രമല്ല മക്കത്തായക്കാരായി ഒരു ക്ഷത്രിയനെപ്പോലും കേരളത്തിൽ കാണുകയില്ലെന്നും പ്രസ്താവിച്ചു. എന്നാൽ ഇളംകുളം കുഞ്ഞൻപിള്ള 'കേരളത്തിലെ ഇരുളടഞ്ഞ ഏടുകളിൽ' ക്ഷത്രിയർ ആദ്യം മക്കത്തായക്കാരായിരുന്നുവെന്നും പിന്നീട് ഇടക്കാലത്തുവെച്ച് അവരുടെ മേൽ നമ്പൂതിരിമാർ ബലം പ്രയോഗിച്ച് മരുമക്കത്തായം കെട്ടിയേല്പിച്ചതാണെന്നും പ്രസ്താവിച്ചിരിക്കുന്നു. അതിനു തെളിവായി അദ്ദേഹം നാലഞ്ചു സംഗതികളും ഉദാഹരിച്ചിട്ടുണ്ട്. അതിനാൽ അവയുടെ ചരിത്രവശത്തെപ്പററി സൂക്ഷ്മമായി പരിശോധിക്കുന്നതു് അത്യാവശ്യമായി വന്നിരിക്കയാണ്. അങ്ങിനെ പരിശോധിക്കുന്നപക്ഷം അദ്ദേഹം കൊണ്ടുവന്നിട്ടുള്ള തെളിവുകളെല്ലാം ശുദ്ധമെ അസംബന്ധമാണെന്നും, കേരളത്തിലെ ക്ഷത്രിയർ ഒരുകാലത്തും മരുമക്കത്തായക്കാരല്ലാതെ മക്കത്തായക്കാരായിരുന്നിട്ടില്ലെന്നും, അതിനാൽ മരുമക്കത്തായത്തിലേക്കു പരിവൎത്തനം ചെയ്യുന്ന കഥയേ ഇല്ലെന്നും കാണാവുന്നതാണ്. ഇങ്ങിനെ ഒരു പരിവൎത്തനം ഉണ്ടായി എന്നു കാണിക്കുന്നതിനുവേണ്ടി അദ്ദേഹം കൊടുത്തിട്ടുള്ള ഉദാഹരണങ്ങളും താഴെ ചേൎക്കാം.*

---

* ഇരുളടഞ്ഞ ഏടുകൾ (രണ്ടാം പതിപ്പ്) പേജ് 173, 174, 175. ഇവിടെ കേരളത്തിലെ ക്ഷത്രിയരുടെ മരുമക്കത്തായപരിവൎത്തനത്തെക്കുറിച്ചു മാത്രമേ വിവരിക്കുന്നുള്ളു.

"1. പന്തളം പൂഞ്ഞാർ രാജവംശങ്ങൾ പാണ്ഡ്യവംശത്തിന്റെ ശാഖകളാണെന്നുള്ളതിൽ അഭിപ്രായവ്യത്യാസമില്ല. മക്കത്തായികളായ അവർ കേരളത്തിൽ വാസമുറപ്പിച്ചു് വളരെക്കഴിഞ്ഞതിനു ശേഷം മരുമക്കത്തായികളായിത്തീർന്നു

2. ക്രിസ്തു ആദിശതകങ്ങളിൽ കേരളം വാണിരുന്ന ആദിചേരന്മാർ മക്കത്തായികളായിരുന്നുവെന്നു സംഘകൃതികളിൽനിന്നു സ്പഷ്ടമാണു്. ഇന്നു കേരളത്തിലുള്ള ക്ഷത്രിയരിൽ ഈ രാജവംശത്തിൽപെട്ട ആരെങ്കിലും ഉണ്ടായിരിക്കുമെന്നു തീർച്ചയില്ലല്ലോ? എന്നാൽ മക്കത്തായികളായ ക്ഷത്രിയർ ആരെങ്കിലും കേരളത്തിലുണ്ടോ?

3. ആയ്‌രാജാക്കന്മാർ സംഘകാലത്തും കൊല്ലവർഷാരംഭത്തിലും മക്കത്തായികളായിരുന്നുവെന്നതിൽ അഭിപ്രായവ്യത്യാസമില്ല. അവരുടെ പിൻഗാമികളായ വേണാടു്, ഓടനാടു്......എന്നീ രാജവംശങ്ങളെല്ലാം പിൽക്കാലത്തു് മരുമക്കത്തായികളായിട്ടാണു് കാണുന്നതു്.

4. കൊല്ലം ആദിശതകങ്ങളിൽ മഹോദയപുരം തലസ്ഥാനമാക്കി കേരളം വാണിരുന്ന കുലശേഖരന്മാർ മക്കത്തായികളായിരുന്നു. കൊ. വ. 45-ാമാണ്ടെഴുതിയ ശങ്കരനാരായണീയം......ഇതിനു തെളിവാണു്. കുലശേഖരന്മാരുടെ പിൻഗാമികൾ......ആരും മക്കത്തായം തുടർന്നില്ലല്ലോ.

5. ക്രിസ്തു 12-ാം ശതകത്തിന്റെ പൂർവ്വാർദ്ധത്തിൽ കോലത്തുനാട്ടു വാണിരുന്ന ശ്രീകണ്ഠൻ എന്ന രാജാവിന്റെ സദസ്സിനെ അലങ്കരിച്ചിരുന്ന അതുലൻ എന്ന കവി എഴുതിയിട്ടുള്ള മൂഷികവംശം കാവ്യത്തിൽനിന്നു ക്രി. പി. 11-ാം നൂറ്റാണ്ടു വരെ കോലത്തുപന്മാർ മക്കത്തായികളായിരുന്നുവെന്നു ഗ്രഹിയ്ക്കാം.........കവി ജീവിച്ചിരുന്നതിനടുത്തകാലത്തു സംഭവങ്ങൾ വിവരിച്ചിട്ടുള്ളതു് അ

വിശ്വസിപ്പാൻ യാതൊരു കാരണവും കാണുന്നില്ല.........എന്നാൽ 11-ാം ശതകത്തിൽ കോലത്തുനാട്ടുകാരുടെ വംശാവലി, "സ്വസ്രീയോ വലഭ ഇതി പ്രഥിത നാമാ" എന്നിങ്ങിനെ മരുമക്കത്തായമായിട്ടാണു് കാണുന്നതു്. മക്കത്തായികൾ മരുമക്കത്തായം സ്വീകരിച്ചിട്ടില്ല എന്ന അഭിപ്രായം എത്രമാത്രം അബദ്ധമാണെന്നു മൂഷികവംശം സ്പഷ്ടമായി തെളിയിക്കുന്നു."

ഇനി ഇതിൽ ഓരോന്നിനെപ്പററിയും പരിശോധിക്കും.

1. "പന്തളം പൂഞ്ഞാർ രാജവംശക്കാർ കേരളത്തിൽ വാസമുറപ്പിച്ചു് വളരെക്കഴിഞ്ഞതിനു ശേഷം മരുമക്കത്തായികളായിത്തീന്നു" എന്നു പറയുന്നതു് തീരെ അസംബന്ധമാകുന്നു. ഈ രാജവംശക്കാർക്കു മററു ക്ഷത്രിയരെപ്പോലെയല്ലാതെ കേരളത്തിൽ യാതൊരു പ്രത്യേകതയുമില്ല; ഉണ്ടെങ്കിൽതന്നെ പൂഞ്ഞാറും കൊടുങ്ങല്ലൂരും തമ്മിലാകുന്നു. ഈ രണ്ടു കോവിലകക്കാരും തമ്മിൽ പലക്കാരാണു്. മററുള്ളവരെപ്പോലെ ഇവരും വിശ്വാമിത്രഗോത്രക്കാരും മരുമക്കത്തായക്കാരുമാകുന്നു. ഇവിടെ കാണുന്ന എല്ലാ ക്ഷത്രിയരുടെയും പൂർവ്വികന്മാർ തമിഴരും—ഒരു പക്ഷെ പാണ്ഡ്യന്മാരാകാം—മക്കത്തായികളുമായിരുന്നു. അവരുടെ ആദിവംശം, പരദേശത്തുനിന്നു കൊണ്ടുവന്നു മലയാളിയാക്കി അവരോധിച്ച പെണ്മാളുടെ വംശമാണെന്നേയുള്ളു. ഈ അവരോധത്തെസ്സംബന്ധിച്ച വിവരങ്ങൾ മുൻ അദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ടല്ലൊ. അവർ കേരളീയരാവുന്നതുവരെ മക്കത്തായക്കാരായിരുന്നു. കേരളീയരായപ്പോൾ മരുമക്കത്തായം സ്വീകരിക്കുകയും ചെയ്തു. 'കേരളീയരും മക്കത്തായക്കാരു'മായിട്ടു് അവർ—എല്ലാ ക്ഷത്രിയരും—ഒരുകാലത്തുമിരുന്നിട്ടില്ല.

ഗുരുവായൂരുനിന്നു ഏഴെട്ടു നാഴിക തെക്കുകിഴക്കായി വെളിങ്ങോട്ടു് അംശത്തിൽ 'ശാർക്കരക്കോവിലകം' എന്നൊരു കോവിലക

വും സ്വത്തുക്കളുമുണ്ട്. അതിപ്പോൾ പൂഞ്ഞാർ കോവിലകം വകയാകുന്നു. കുറച്ചു കൊല്ലങ്ങൾക്കുമുമ്പ് അവിടെ മൂന്നു സഹോദരിമാരുണ്ടായിരുന്നതിൽ ഒരാളെ പൂഞ്ഞാററിലേയ്ക്കും മറെറാരാളെ കൊടുങ്ങല്ലൂരിലേയ്ക്കും ദത്തെടുത്തു. പിന്നീട് ടി. കോവിലകത്ത് സന്തതിയററതിനാലാണ് അതു പൂഞ്ഞാററിലേയ്ക്കു ലയിച്ചത്. കൊടുങ്ങല്ലൂരുമായി ഇവർ പൂർവ്വന്മാരായതന്നെയാകുന്നു. ഈ സ്ഥിതിയിൽ വെച്ചു മാത്രമാണ് ആ ആചാരം നില്ക്കുന്നത്. ശാർക്കരക്കോവിലകം സ്ത്രീസ്വത്താകുന്നു. പൂഞ്ഞാററിലെ തമ്പുരാട്ടിമാരെല്ലാം "ശ്രീ മധുരമീനാക്ഷി തുണ" എന്നെഴുതിയിട്ടാണെഴുതുക പതിവ്. പൂഞ്ഞാററിലെ ഒരംഗവും വടന്നാറി ഹൈസ്കൂൾ ഹെഡ്മാസ്റ്ററുമായ ശ്രീ. ആർ. വി. രാജാ ബി. എ. ബി. ടി. അവർകളിൽ നിന്നാണ് ഈ വിവരം മനസ്സിലാക്കിയതെന്നും എഴുതുന്നു.

ഈ രണ്ടു വംശക്കാരും ആദ്യകാലത്തു മക്കത്തായികളായിരുന്നുവെന്നും പിന്നീട് വളരെ കഴിഞ്ഞതിനു ശേഷം മരുമക്കത്തായത്തിലേയ്ക്കു പരിവർത്തനം ചെയ്യപ്പെട്ടുവെന്നുമുള്ളതിനു കണ്ടൻ പിള്ള കെ. പി. പത്മനാഭമേനോന്റെ കേരളചരിത്രത്തെയാണ് തെളിവായി ഹാജരാക്കിയിരിക്കുന്നത്. ഈ അവസരത്തിൽ പത്മനാഭമേനോൻ എന്തു പറയുന്നുവെന്നു നോക്കാം. പന്തളം പൂഞ്ഞാർ രാജവംശക്കാർ കേരളത്തിൽ എത്തി മരുമക്കത്തായം സ്വീകരിച്ചത് അടുത്ത കാലത്താണെന്നു അദ്ദേഹം തന്റെ പുസ്തകത്തിൽ എഴുതിയിരിക്കുന്നു. * അവരുടെ പൂർവ്വദേശം പാണ്ഡ്യമായിരുന്നുവല്ലോ. ഓരോരോ കാരണങ്ങളെക്കൊണ്ട് പൂഞ്ഞാർ രാജവംശം A. D. 1189_നും പന്തളം 1170_നും അടുത്ത് പാണ്ഡ്യരാജാക്കന്മാരുമായി തെററിപ്പിരിഞ്ഞു കേരളത്തിൽ വന്നഭയം പ്രാപിച്ചു. വെ

---

* History of Kerala Vol 2 Page 84 86 to 88

നാട്ടരചൻ പന്തളത്തുരാജാവിനു വേണ്ട സഹായങ്ങളെല്ലാം ചെയ്തു. പൂഞ്ഞാർ രാജവംശക്കാരാകട്ടെ പാലക്കാട്ടാണു് ആദ്യം എത്തിയതു്. അവിടെനിന്നും കരിക്കാട്ടു്, വടന്നരി മുതലായ പ്രദേശങ്ങളിലെല്ലാം താമസിക്കുകയും ഒടുവിൽ ആക്കാട്ടുപുറം നമ്പൂതിരിയുടെ സഹായത്തോടുകൂടി ഇടപ്പള്ളി രാജ്യത്തെത്തുകയും ഇടപ്പള്ളി രാജാവിന്റെ സഹായം തേടുകയും ചെയ്തു. അപ്പോഴേയ്ക്കും ആ രാജാവു് മരിക്കുകയും ശേഷക്രിയ ചെയ്യേണ്ടതിലേയ്ക്കു പുത്രന്മാരില്ലാതെ വരികയും ചെയ്തതിനാൽ സഹോദരിയുടെ പുത്രന്മാരത്രെ ഉദകക്രിയ ചെയ്തതു്. എന്തായാലും ഇടപ്പള്ളി രാജാവു് അവൎക്കു വേണ്ടതെല്ലാം ചെയ്തുകൊടുത്തു; മക്കത്തായക്കാരായ ക്ഷത്രിയരെ ഇവിടെ ഇല്ലാതിരുന്നതുകൊണ്ടു് അവർ മരുമക്കത്തായക്കാരായി. ഇതിലെ കഥകൾക്കു ചരിത്രപരമായി പ്രാധാന്യം കല്പിക്കുവാൻ പാടുമോ എന്നു സംശയമാണെന്നുകൂടി പത്മനാഭമേനോൻ അഭിപ്രായപ്പെട്ടിട്ടുണ്ടു്. ഈ സംഭവത്തെ ആധാരമാക്കിയാണു് പിള്ളസ്സാർ "മക്കത്തായികളായ അവർ വളരെ കഴിഞ്ഞതിനു ശേഷം മരുമക്കത്തായികളായിത്തീൎന്നു"വെന്നു വ്യാഖ്യാനം ചെയ്യുന്നതു്. മററാരും പറഞ്ഞതുപോലെയല്ലാതെ പത്മനാഭമേനോൻ തന്റെ ചരിത്രത്തിൽ പറയുന്നതാണു് ശരിയെന്നു വിശ്വസിക്കുകയാണെങ്കിൽ തന്നെ ഈ രാജവംശക്കാർ ഇവിടെ എത്തിന്നതു 12-ാംശതകത്തിന്റെ ഉത്തരാൎദ്ധത്തിലാണു്; വന്ന ഉടനെ തന്നെ വേറെ ഗതിയില്ലാത്തതുകൊണ്ടു് മരുമക്കത്തായക്കാരായിത്തീരുകയും ചെയ്യുന്നു.

ഇവിടെ ഒരു വിധത്തിലും യോജിക്കയില്ല. ഒന്നുകിൽ പന്തളം പൂഞ്ഞാർ രാജവംശക്കാർ—വിശ്വാമിത്രഗോത്രക്കാരായതുകൊണ്ടും മററു ക്ഷത്രിയർ തമ്മിൽ ഒട്ടേറെ കാലം വരെ വിവാഹബന്ധത്തിൽ ഏൎപ്പെടാത്തതുകൊണ്ടും—ആദ്യം കൊണ്ടുവന്ന പെണ്മക്കളുടെ സന്തതിപരമ്പരയായിരിക്കണം. മറിച്ചു് പത്മനാഭമേ

ഞാൻ പറയുന്നതുപോലെ 12-ാം ശതകത്തിന്റെ അന്ത്യത്തിൽ പരദേശത്തുനിന്നും ഇവിടെ വന്നു അഭയം പ്രാപിച്ചവരാണ് ഇവരെന്നും, വിശ്വാമിത്രഗോത്രം തന്നെയായിരുന്നു ഇവരുടേതെന്നും വരേണ്ടതാവശ്യമില്ല. ഏതുതരത്തിലായാലും അവർ ഇവിടെ ഒരുകാലത്തും മക്കത്തായക്കാരായിരുന്നിട്ടില്ല; വളരെക്കാലം മുമ്പുതന്നെ അവർ ഇവിടെ എത്തുകയോ “വളരെ കഴിഞ്ഞതിനു ശേഷം” മരുമക്കത്തായികളായിത്തീരുകയോ ചെയ്തിട്ടുമില്ല.

2. “ക്രിസ്ത്വബ്ദാരംഭത്തിൽ കേരളം വാണിരുന്ന ആദിചേരരാജാക്കന്മാർ മക്കത്തായികളായിരുന്നു”വെന്ന പിള്ളയുടെ വാദം ഞാനും സമ്മതിക്കുന്നു. ആ രാജവംശത്തിൽ പെട്ടവർ ഇന്നു കേരളത്തിൽ ഉണ്ടെന്നു പറയുന്നതിൽ തെറ്റില്ലെന്നു മാത്രമല്ല വളരെപ്പേർ ഉണ്ടായിരിക്കുമെന്നു തീർച്ചയുമാണ്. അവരാരുംതന്നെ ക്ഷത്രിയവംശക്കാരായിരുന്നില്ലെന്നും നമ്പൂതിരിമാർ മാത്രമായിരുന്നുവെന്നും ഞാൻ 4-ാമദ്ധ്യായത്തിൽ വിശദമാക്കിയിട്ടുണ്ടല്ലോ. ആ കേന്ദ്രഭരണം പരാജയപ്പെട്ടതോടെയാണ് പരദേശത്തുനിന്നു ഒരു ക്ഷത്രിയനെക്കൊണ്ടുവന്നു ഇവിടെ വാഴിച്ചതെന്നും അവരുടെ സന്താനപരമ്പരയാണ് ഇവിടത്തെ ക്ഷത്രിയരെന്നും ഞാൻ കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളതുമാണ്. മറിച്ച് സംഘകാലത്തെ ആദിചേരന്മാരുടെ വംശത്തിൽ പെട്ടവരല്ല ഇവിടത്തെ ക്ഷത്രിയരെന്നു മാത്രം ധരിച്ചാൽ മതി.

3. “ആയ്‌രാജാക്കന്മാർ കൊല്ലവർഷാരംഭത്തിലും സംഘകാലത്തും മക്കത്തായികളായിരുന്നു” എന്നു ഇളംകുളം പറയുന്നുണ്ടെങ്കിലും അതിനു തെളിവൊന്നും അദ്ദേഹം കാണിച്ചിട്ടില്ല. സംഘകൃതികളിൽ അണ്ടിരൻ, തിതിയൻ, അതിയൻ, അതിയമാൻ എഴിനി മുതലായ രാജാക്കന്മാരെപ്പറ്റി കവികൾ പറയുന്നുണ്ട്. അവരെല്ലാം ആയ്‌രാജവംശക്കാരാണെന്നു മാത്രം ഇളംകുളം പറയുന്നതല്ലാതെ അവരുടെ ദായക്രമം എന്താണെന്നു അദ്ദേഹം വിശദമാക്ക

* 24

ന്നില്ല. സംഘകാലകൃതികളിൽനിന്നു അതു് വ്യക്തമാകുന്നതുമി
ല്ല; എന്നു മാത്രമല്ല മേൽവിവരിച്ചവരെല്ലാം ആൎയ്യവംശക്കാർ ആ
ണോ എന്ന കാൎയ്യംതന്നെ സംശയമാണു്. സംഘകാലത്തിനു ശേ
ഷം ചടയൻ, കരുനന്തടക്കൻ, വരഗുണൻ മുതലായ ചില ആൎയ്യരാ
ജാക്കന്മാരെ കാണുന്നു. കരുനന്തടക്കന്റേയും വരഗുണന്റേയും ശാ
സനങ്ങളും പലതും കണ്ടുകിട്ടിയിട്ടുണ്ടു്. ഈ ശാസനങ്ങളിൽനിന്നു
ഇവരുടെ പിന്തുടൎച്ചയെപ്പററി യാതൊന്നും ഗ്രഹിപ്പാൻ കഴിഞ്ഞി
ട്ടില്ല. ഒരു കരുനന്തടക്കനും ഒരു വരഗുണനും ഉണ്ടെന്നല്ലാതെ വ
രഗുണൻ കരുനന്തടക്കന്റെ പുത്രനാണെന്നു—അഥവാ അവർ മക്ക
ത്തായക്കാരാണെന്നു—ആ ശാസനങ്ങളെക്കൊണ്ടു വ്യക്തമാകയി
ല്ലെന്നു താല്പൎയ്യം. ഈ വംശക്കാർ മക്കത്തായക്കാരല്ലെന്നും, കേരള
ത്തിന്റെ തെക്കെ അററം ഭരിപ്പാനായി കേന്ദ്രത്തിൽനിന്നു അ
യച്ച കുലശേഖരന്മാരുടെ വംശപരമ്പരയിൽപെട്ട ഒരു വംശക്കാ
രിൽ ചിലരാണെന്നും, അതുകൊണ്ടു അവർ മരുമക്കത്തായക്കാരെ
ആയിരിപ്പൂ എന്നുമാണു് ഞാൻ വിശ്വസിക്കുന്നതു്. ആദ്യത്തിൽ
ഒരേ ഒരു ക്ഷത്രിയകുടുംബത്തെ മാത്രമേ അവരോധിച്ചുള്ളുവെങ്കി
ലും രണ്ടുമൂന്നു തലമുറ കഴിഞ്ഞപ്പോഴേക്കു മരുമക്കളും അവരുടെ മരു
മക്കളും മററുമായി ഇവിടെ ക്ഷത്രിയർ പലരുണ്ടാവുമെന്നതു് സ്വാ
ഭാവികം മാത്രമാണു്. തിരുവഞ്ചിക്കുളം സ്ഥിതിചെയ്യുന്നതു് കേ
രളത്തിന്റെ ഏതാണ്ടു് മധ്യഭാഗത്താകുന്നു. അവിടെനിന്നു തെ
ക്കും വടക്കുമുള്ള അതിൎത്തിപ്രദേശങ്ങളിലേക്കു ഉദ്ദേശം 250 നാഴി
കയോളം ദൂരമുണ്ടാവും. അതുകൊണ്ടു് അത്തരം വിദൂരപ്രദേശങ്ങ
ളിൽ കേന്ദ്രത്തിന്റെ കല്പനയെ നടപ്പിൽ വരുത്തുവാനും മററും
വിശ്വസ്തന്മാരായി ചിലരെ നിയമിക്കാതെ കഴികയില്ല. അതു്
നാൽ പെരുമാളുടെ വംശക്കാരിൽനിന്നുതന്നെ ആവശ്യാനുസര
ണം സമൎത്ഥരായ ചിലരെ തിരഞ്ഞെടുത്തു് അത്തരം പ്രദേശങ്ങ
ളിൽ നിയമിച്ചിട്ടുണ്ടാവും. ആയ്രാജാക്കന്മാർ അത്തരത്തിൽപ്പെട്ട

വംശക്കാരായവരോ തന്നെയല്ല. ആയ്‌രാജ്യം ഒരു സ്വതന്ത്രരാജ്യമോ, കരുനന്തടക്കൻ വരഗുണൻ മുതലായ രാജാക്കന്മാർ ഓരോ സ്വതന്ത്രരാജാക്കന്മാരോ ആയിരുന്നില്ല; കേന്ദ്രത്തിന്റെ കീഴിൽ ഏതാനും പ്രദേശത്തിന്റെ ഭരണം നടത്തുന്ന ഒരു കീഴ്‌ഘടക-സാമന്ത-രാജാവു് മാത്രമേ ആയിരുന്നുള്ളു. ഈ വിഷയം അടുത്ത അദ്ധ്യായങ്ങളിൽ പ്രസ്താവിക്കുന്നതിനാൽ ഇവിടെ വിസ്തരിക്കുന്നില്ല. ഏതായാലും അവർ മക്കത്തായക്കാരായിരുന്നു എന്നു സംശയത്തിന്നിടയില്ലാത്ത വിധത്തിൽ തെളിഞ്ഞല്ലാതെ അതു് വിശ്വസിക്കുവാൻ തരമില്ല; അതിനെ തെളിഞ്ഞിട്ടുമില്ല. അതിനാൽ അവർ മരുമക്കത്തായക്കാരെ ആയിരിക്കും എന്നതു തീർച്ചയാണ്.

4. പിള്ളയുടെ മറ്റൊരു വാദം "കൊല്ലം ആൾവിതകളിലെ കുലശേഖരന്മാർ മക്കത്തായികളായിരുന്നുവെന്നും, അതു് ശങ്കരനാരായണീയത്തിൽനിന്നു വ്യക്തമാകുന്നുണ്ടെന്നു"മാണല്ലോ. അതിന്നു തെളിവായി ശങ്കരനാരായണീയത്തിൽനിന്നു താഴെ കൊടുത്തിട്ടുള്ള ശ്ലോകം ഉദ്ധരിക്കുന്നുമുണ്ട്.

"പുത്രഃ ശ്രീരവിവർമ്മദേവനൃപതേ
ർദ്ദീപ്യാംശുവംശോദിതഃ
പ്രാസാദേഽധികൃതേ മഹോദയപുരേ
തത്രാപി സേനാമുഖേ
തേര്യം വിംശതിമാധിതസ്യ ഘടികാ
സ്വാവിർബ്ബഭൂവാഥ കിം
ലഗ്നം മേഷദശാംശകേ സവിതരി
പ്രാച്യാം ദിശി ക്ഷ്മാപതേ!"

"രാമദേവൻ എന്ന ഒരു രാജകുമാരനെപ്പററിയും
‘..............................ത്രിപുരധാമം
കണ്ഠകാമേന രാജ്ഞാ

ലത്തു് സ്ഥാണുരവിക്കു ഒരു പുത്രൻ ജനിച്ചുവെന്നു താല്പര്യം. അ
ത്രമാത്രമല്ലാതെ ആ പുത്രന്റെ പേരെന്താണെന്നോ ജാതിയേതാണെ
ന്നോ ഒന്നും അതിൽ പറയുന്നില്ല. ആ പുത്രൻ പെരുമാളിന്റെ
നായർസ്ത്രീ ഭാര്യയിലുണ്ടായ മകനോ ആയിരിക്കു എന്നാണു ഞാനൂ
ഹിക്കുന്നതു്. പെരുമാക്കൾ സൂര്യവംശജന്മാരാണു്. അതിനാൽ (നാ
യർസ്ത്രീയിലുണ്ടായ മകനാണെങ്കിലും) മകനെ സൂര്യവംശജനാണെ
ന്നു വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല; അതു് അദ്ദേഹത്തിനിഷ്ട
മായിരിക്കയും ചെയ്യും. അതിനാൽ ആ പുത്രൻ സാമന്തനായിരി
ക്കും; ക്ഷത്രിയനാവില്ലെന്നു തീർച്ചയാണു്.

"രവികുലപതിനാ രാമദേവേന ലഗ്നം" എന്നു മറ്റൊരിട
ത്തു് പ്രസ്താവിച്ചിട്ടുള്ളതുകൊണ്ടു് 'രാമദേവൻ' എന്നതു് ആ പുത്ര
ന്റെ പേരാണെന്നും ഇളംകുളം സ്ഥാപിക്കുന്നു. സ്ഥാണുരവിക്കു
'രാമദേവൻ' എന്നൊരു പുത്രൻ ഉണ്ടായിരുന്നതായി ലഭ്യശാസ്ത്രീ
യത്തിൽനിന്നു വ്യക്തമല്ല. ശ്രീ: എം. ആർ. ബാലകൃഷ്ണവാരിയർ
ഇതിനെപ്പറ്റി ഇങ്ങനെ പറയുന്നു. "തിരുവിതാംകൂർ സർവ്വകലാ
ശാലയുടെ ഹസ്തലിഖിതഗ്രന്ഥശേഖരത്തിൽ ഇപ്പോഴുള്ള ശ
ങ്കരനാരായണീയത്തിന്റെ മൂന്നു പ്രതികളിൽ രണ്ടു താളിയോലഗ്ര
ന്ഥങ്ങളിലും "രാമദേവേന ലഗ്നം" എന്നാണു കാണുന്നതു്. എ
ന്നാൽ കൊല്ലം 1090_ൽ ഏതോ മാതൃകയിൽനിന്നു അവിടെ പക
ർത്തിവെച്ച കടലാസുപകർപ്പിൽ മാത്രം 'രാമദേവേന' എന്ന പാഠാ
ന്തരമാണു കാണുന്നതു്. കുഞ്ഞൻപിള്ള ഈ കടലാസുപകർപ്പു മാത്രം
ആധാരമാക്കിയാണു തന്റെ ചരിത്രപരമായ അഭ്യൂഹങ്ങൾ പടു
ത്തുകെട്ടിയതെന്നു സ്പഷ്ടമാണു്. മററു രണ്ടു താളിയോലഗ്രന്ഥങ്ങളും
അവിടെ ഉണ്ടായിരുന്നിട്ടും തന്റെ നവീനസിദ്ധാന്തരൂപവൽക്കര
ണത്തിനു അവലംബിക്കുന്ന പകർപ്പിന്റെ പാഠഭേദത്തെപ്പററി പ
രിശോധിച്ചിട്ടില്ല.*" ഇതിനെല്ലാററിനും പുറമെ മേൽപറഞ്ഞ

* പ്രബന്ധമഞ്ജരി (അഞ്ചാം ഭാഗം), പേജ്: 3.

ലത്തു് സ്ഥാനമേററിരുന്ന ഒരു പുത്രൻ ജനിച്ചുവെന്നു താല്പര്യം. അതുമാത്രമല്ലാതെ ആ പുത്രന്റെ പേരെന്താണെന്നോ ജാതിയേതാണെന്നോ ഒന്നും അതിൽ പറയുന്നില്ല. ആ പുത്രൻ പെരുമാളിന്റെ നായർസ്ത്രീ ഭാര്യയിലുണ്ടായ മകനോ ആയിരിക്കും എന്നാണു ഊഹിക്കുന്നതു്. പെരുമാൾ സൂര്യവംശജനാണു്. അതിനാൽ (നായർസ്ത്രീയിലുണ്ടായ മകനാണെങ്കിലും) മകനെ സൂര്യവംശജനാണെന്നു വിശേഷിപ്പിക്കുന്നതിൽ തെററില്ല; അതു് അദ്ദേഹത്തിനിഷ്ടമായിരിക്കയും ചെയ്യും. അതിനാൽ ആ പുത്രൻ സാമന്തനോ ആയിരിക്കും; ക്ഷത്രിയനാവില്ലെന്നു തീർച്ചയാണു്.

“രവികുലപതിനാ രാമദേവേന ലഗ്നം” എന്നു മറെറാരിടത്തു് പ്രസ്താവിച്ചിട്ടുള്ളതുകൊണ്ടു് ‘രാമദേവൻ’ എന്നാണു് ആ പുത്രന്റെ പേരെന്നും ഇളംകുളം സ്ഥാപിക്കുന്നു. സ്ഥാനമേററിരുന്ന ‘രാമദേവൻ’ എന്നൊരു പുത്രൻ ഉണ്ടായിരുന്നതായി ലഘുഭാസ്കരീയത്തിൽനിന്നു വ്യക്തമല്ല. ശ്രീ: എം. ആർ. ബാലകൃഷ്ണവാരിയർ ഇതിനെപ്പററി ഇങ്ങിനെ പറയുന്നു. “തിരുവിതാംകൂർ സർവ്വകലാശാലയുടെ ഹസ്തലിഖിതഗ്രന്ഥശേഖരത്തിൽ ഇപ്പോഴുള്ള ശങ്കരനാരായണീയത്തിന്റെ മൂന്നു പ്രതികളിൽ രണ്ടു താളിയോലഗ്രന്ഥങ്ങളിലും “ബാലദേവേന ലഗ്നം” എന്നാണു കാണുന്നതു്. എന്നാൽ കൊല്ലം 1090_ൽ ഏതോ മാതൃകയിൽനിന്നു അവിടെ പകർത്തിവെച്ച കടലാസുപകർപ്പിൽ മാത്രം ‘രാമദേവേന’ എന്ന പാഠാന്തരമാണു കാണുന്നതു്. കുഞ്ഞൻപിള്ള ഈ കടലാസുപകർപ്പു മാത്രം ആധാരമാക്കിയാണു തന്റെ ചരിത്രപരമായ അഭ്യൂഹങ്ങൾ പടുത്തുകെട്ടിയതെന്നു സ്പഷ്ടമാണു്. മററു രണ്ടു താളിയോലഗ്രന്ഥങ്ങളും അവിടെ ഉണ്ടായിരുന്നിട്ടും തന്റെ നവീനസിദ്ധാന്തരൂപവൽക്കരണത്തിനു അവലംബിക്കുന്ന പംക്തിയുടെ പാഠഭേദത്തെപ്പററി പരിശോധിച്ചിട്ടുണ്ടായില്ല.*” ഇതിനെല്ലാററിനും പുറമെ മേൽപറഞ്ഞ

* പ്രബന്ധമഞ്ജരി (അഞ്ചാം ഭാഗം), പേജ്: 3.

ശ്ലോകങ്ങളിൽനിന്നും സ്ഥാണുരവിയുടെ പുത്രനാണ് — അത് വാമദേവനോ രാമദേവനോ ആരായാലും വേണ്ടില്ല—സ്ഥാണുരവിക്കു ശേഷം സിംഹാസനാരൂഢനാവുന്നത് എന്നു തെളിയുന്നില്ല. അങ്ങിനെ തെളിഞ്ഞെങ്കിലല്ലേ ഇവരുടെ പിന്തുടർച്ചാവകാശം മക്കത്തായപ്രകാരമാണെന്നു സ്ഥാപിക്കുവാൻ കഴിയൂ!

ഇനി വാദത്തിനുവേണ്ടി 'രാമദേവനാ' എന്ന പാഠംതന്നെ സ്വീകരിക്കുക. എന്നാലും ഈ രാമനാണ് സ്ഥാണുരവിയുടെ പിൻഗാമിയായ രാമവർമ്മനെന്ന് പറയുന്നതു അബദ്ധമാകുന്നു. എന്തെന്നാൽ സ്ഥാണുരവിയുടെ ഭരണകാലത്തു ഇളങ്കൂറായി ഒരു രാമതിരുവടി ഉണ്ടായിരുന്നുവെന്നും ആ രാമതിരുവടിയാണ് പിന്നീട് രാജശേഖരനായി രാജ്യം വാഴുന്നതെന്നും സ്പഷ്ടമാക്കാം. സ്ഥാണീരവിയുടെ അഞ്ചാം ഭരണവർഷത്തിലുണ്ടായ തരിസാപ്പള്ളിശാസനത്തിൽ "..........കോയിലധികാരികൾ വിജയരാകൺതേവർ ഉട്പട ഇരുന്തരുളിപ്പിടി നടത്തി നിർത്തുള്ളിയോടുകൂട അയ്യനടികൾ തിരുവടിയും ഇളങ്കൂറുവാഴിന്റെ രാമതിരുവടിയും, അതികാരരും......" എന്നിങ്ങനെ ഒരു ഇളങ്കൂറു വാഴുന്ന രാമതിരുവടിയെ കാണുന്നു.* സ്ഥാണുരവിയുടെ ഒരു അനന്തരവനായിരിക്കണം ഈ രാമതിരുവടി. അദ്ദേഹം ഇക്കാലത്തു (848—849) തന്നെ ഇളങ്കൂറായി രാജ്യം വാഴുന്നതെന്നു ശാസനം വ്യക്തമാക്കുന്നു. അദ്ദേഹമായിരിക്കണം സ്ഥാണുരവിവർമ്മയുടെ പിൻഗാമിയായി

* "കോയിലധികാരികളായ വിജയരാഗദേവർ ഉൾപ്പെടെ ഇരുന്നരുളി നിർത്തുള്ളിയോടുകൂടി 'പരിനാശനവും' ചെയ്ത്, അയ്യനടികൾ തിരുവടിയും, ഇളംകൂർ വാഴുന്ന രാമതിരുവടിയും, അധികാരികളും..........കൂടി ആലോചിച്ച് ഈ ഉദിയുടെ ഏലുക തീർപ്പെടുത്തിയതു'' എന്നാണിതിന്റെ സാരം. ശാസനം നമ്പർ 2. ഈ ശാസനവും അർത്ഥവും ഇളംകുളത്തിന്റെ ചില കേരളചരിത്രപ്രശ്നങ്ങൾ, ഒന്നാം ഭാഗം, 18-ാം പേജിൽ നിന്നും എടുത്തതാകുന്നു.

രാജ്യം വാഴുന്നതു്. ശങ്കരനാരായണീയം എഴുതിയിട്ടുള്ളതു് ഈ ശാസനത്തിനു ശേഷം പിന്നെയും 21 കൊല്ലം കഴിഞ്ഞതാണു് കാലംകൊണ്ടു നോക്കിയാലും ഇളങ്കൂർ രാമദേവനല്ല രാമതിരുവടിയാണെന്നും, അദ്ദേഹമാണു് പിൻഗാമിയാവുന്നതെന്നും വ്യക്തമാവും. 885_ലാണു രാമവർമ്മ രാജാവാകുന്നതു്. രാമദേവന്റെ (സ്ഥാണുരവിയുടെ പുത്രന്റെ) ജനനമാകട്ടെ 870_ലാണുതാനും. ഇദ്ദേഹമാണു പിൻഗാമിയായി വരുന്നതെങ്കിൽ അന്നു അദ്ദേഹത്തിനു 15 വയസ്സു ആവുന്നുള്ളു. തരിസാപ്പള്ളി ശാസനത്തിൽ കാണുന്ന രാമതിരുവടി ഇളങ്കൂറായ സമയത്തു് അദ്ദേഹത്തിനു 20 വയസ്സു പ്രായമായിട്ടുണ്ടാവുമെന്നു കണക്കാക്കാം. പിന്നീട്—ശാസനത്തിനു ശേഷം—36 വർഷം കഴിഞ്ഞതാണു് രാമവർമ്മ രാജാവാകുന്നതു്. അന്നു അദ്ദേഹത്തിനു 56_ലധികം വയസ്സു പ്രായമായിട്ടുണ്ടാവില്ലല്ലൊ. പിന്നീടു് 917 വരെ 32 കൊല്ലക്കാലം രാജ്യം ഭരിച്ചു. അപ്പോഴും അദ്ദേഹത്തിനു 88 വയസ്സേ ആകയുള്ളു. അതു അസംഭവമൊന്നല്ല. സാമൂതിരിരാജാക്കന്മാരിൽ പലരും തന്നെ 60 തികഞ്ഞ രാജാവാവുക പതിവുള്ളവെന്നു പ്രസിദ്ധമാണല്ലൊ. അതുകൊണ്ടു് രാമവർമ്മ രാജാവായ ശേഷം ഒരു 32 കൊല്ലക്കാലം ജീവിച്ചു എന്നതു് അസംഭാവ്യമൊന്നല്ല.

അപ്പോഴേ വന്നുകൂടിയ താല്പര്യമെന്താണെന്നാൽ തരിസാപ്പള്ളി ശാസനത്തിൽ കാണുന്ന ഇളങ്കൂറായ രാമതിരുവടികളാണു് രാമവർമ്മകുലശേഖരനെന്ന പേരിൽ സ്ഥാണുരവിക്കു ശേഷം രാജാവാകുന്നതെന്നും, ശങ്കരനാരായണീയത്തിൽ വിവരിക്കുന്നതു് സ്ഥാണുരവിക്കു മഹോദയപുരത്തുവെച്ചു് ഒരു മകനുണ്ടായി എന്നു മാത്രമാണെന്നും, ആ പുത്രനല്ല പിന്നീടു് രാജാവാകുന്നതെന്നുമാകുന്നു. അതുകൊണ്ടു കുലശേഖരന്മാർ മക്കത്തായികളല്ലെന്നു തെളിയുന്നുണ്ടല്ലൊ.

ഇനി ഒന്നുള്ളത് "കേരളവംശകേതുവർമ്മാ" എന്നും മറ്റും പ്രയോഗം കാണുന്നതുകൊണ്ട് അവർ കേരളവംശജരേ ആയിരിക്കൂ എന്നുള്ള വാദമാണ്. അത് ഞാനും സമ്മതിക്കുന്നു. എന്തുകൊണ്ടെന്നാൽ ഒരേ ഒരു ക്ഷത്രിയകുടുംബത്തെ മാത്രമാണല്ലോ പരദേശത്തുനിന്നു കൊണ്ടുവന്നതു്. അദ്ദേഹം കേരളാചാരം സ്വീകരിച്ചു കേരളീയനാവുകയും, പുത്രന്മാരെയും പുത്രിമാരെയും കൊണ്ട് മരുമക്കത്തായം സ്വീകരിപ്പിക്കുകയും ചെയ്തു. അപ്പോൾ ആ സന്തതിപരമ്പര മുഴുവനും കേരളവംശജരായി. അതുകൊണ്ട് ശങ്കരനാരായണീയത്തിലും മറ്റും കുലശേഖരന്മാർ കേരളവംശജരാണെന്നു വിവരിച്ചിട്ടുണ്ടെങ്കിൽ അതിൽ തെറ്റൊന്നുമില്ല.

മാവേലിക്കരനിന്നു തിരുവിതാംകൂർ രാജസ്വരൂപത്തിലേയ്ക്കു രണ്ടു സഹോദരിമാരെ അടുത്തകാലത്തായി ദത്തെടുത്തുവല്ലോ. അവരാരുംതന്നെ പിന്നീട് മാവേലിക്കര വംശക്കാരായി ഇരുന്നില്ല. ദത്തിനു ശേഷം അവർ മാവേലിക്കര വംശക്കാരല്ലാതാവുകയും തിരുവിതാംകൂർ വംശക്കാരാവുകയും ചെയ്തു. 1714-ൽ ഇംഗ്ലണ്ടിലെ രാജ്ഞി മരിച്ചതോടെ അവിടെ രാജാവില്ലാതാവുക കാരണം ജർമ്മനിയിൽനിന്നു ഹാനോവേറിയൻ രാജവംശത്തിലെ ഒരു രാജാവിനെ ദത്തെടുത്ത് കൊണ്ടുവന്നു ജോർജ് 1-ാമൻ എന്ന പേരിൽ രാജാവാക്കി വാഴിച്ചു. പിന്നീട് അവർ ഇംഗ്ലീഷുരാജവംശമായി ഇരുന്നല്ലാതെ ഹാനോവേറിയൻ രാജവംശക്കാരായി ഇരുന്നില്ല. അതുപോലെയാണ് കേരളത്തിൽ കൊണ്ടുവന്നു പെരുമാളാക്കി അവരോധിച്ചതിനു ശേഷം അതിലുണ്ടായ സന്തതിപരമ്പരയെല്ലാം കേരളവംശജരായിത്തീർന്നതു്.

5. 'മൂഷികവംശം' എന്ന കാവ്യത്തിൽ 11-ാം നൂറ്റാണ്ടുവരെ കോലത്തുപന്മാരെ മക്കത്തായികളായും പിന്നീട് മരുമക്കത്തായക്കാരായും വിവരിച്ചിട്ടുള്ളതുകൊണ്ട് ആദ്യം അവരെല്ലാം മക്ക

ത്തായക്കാരായിരുന്നുവെന്നുള്ളതാണ് മറെറാരു വാദം. എന്നാൽ മൂഷികവംശം കാവ്യത്തെ കുറിച്ചു കൂലങ്കഷമായി ചിന്തിയ്ക്കാതെ തെളിപ്പാനെ ഒന്നു പരിശോധിച്ചാൽതന്നെ എളുപ്പൊട്ടനാം അതൊരു ചരിത്രഗ്രന്ഥമല്ലെന്നും, കേരളോല്പത്തി കേരളമാഹാത്മ്യം മുതലായവയെപ്പോലെ കേവലം ഒരു കെട്ടുകഥ മാത്രമാണെന്നും ബോധ്യം വരുന്നതാകുന്നു. ഇതിനെ ഒന്നുകൂടി വിവരിയ്ക്കാം.

മൂഷികവംശം ക്ഷത്രിയനിഗ്രഹം ചെയ്ത പരശുരാമനെ ഭയപ്പെട്ട് ഹേഹയരാജ്യത്തിലെ ഒരു രാജ്ഞി ഒളിച്ചോടി ഏഴിമലയിൽ അഭയം പ്രാപിച്ചു. അവരുടെ പുത്രനായ 'രാമഘടൻ' എന്ന രാജാവാണു മൂഷികവംശസ്ഥാപകൻ. പിന്നെ 10_35 തലമുറകൾ കഴിഞ്ഞു് വിരോചനൻ എന്ന രാജാവിന്റെ കാലത്തു് പല്ലവരാജാവു് ആക്രമിയ്ക്കുകയും വിരോചനൻ അദ്ദേഹത്തെ തിരിച്ചോടിയ്ക്കുകയും ചെയ്യുന്നു. പല്ലവരാജകുമാരിയായ ഹാരിണിയെ വിരോചനൻ വിവാഹം ചെയ്തു. പിന്നെയും 30 തലമുറകൾ കഴിഞ്ഞു് ഈശാനവർമ്മൻ മൂഷികരാജാവായി; അദ്ദേഹം ചേദിരാജ്യത്തെ രാജകുമാരിയെ വിവാഹം ചെയ്തു. അതിലുണ്ടായ പുത്രൻ പാലകനാണു് ഇതിൽ രാജാവാകുന്നതു്. പാലകനുശേഷം മരുമകനായ വലിധരൻ രാജാവാകുന്നു. പിന്നീടു് മരുമക്കത്തായമാണു കാണുന്നതു്. അനേകം തലമുറ കൂടി കഴിഞ്ഞപ്പോഴേയ്ക്കും കവിയുടെയും പ്രോത്സാഹകനായ ശ്രീകണ്ഠൻ എന്ന രാജാവിന്റെയും കാലമായി. *

മൂഷികവംശത്തിന്റെ ചുരുക്കം മേല്പറഞ്ഞതുപോലെയാകുന്നു. ഇതു് ഒരു ഐതിഹ്യം എന്ന നിലയിലല്ലാതെ ചരിത്രം

---

* മൂഷികവംശത്തെക്കുറിച്ചു് ഇത്രയും വിശദമായ വിവരം Dr. K. കുഞ്ഞുണ്ണിരാജാവിൽ നിന്നാണു് എനിയ്ക്കു ലഭിച്ചതു്. ഇക്കാര്യത്തിൽ അദ്ദേഹത്തോടു് എനിയ്ക്കുള്ള കൃതജ്ഞതയെ ഞാനിവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ.

എന്ന നിലയിൽ സ്വീകരിപ്പാൻ യാതൊരു വഴിയും കാണുന്നില്ല. * ഉദാഹരണത്തിന്നായി ചിലതു പറയാം. കഥയുടെ—വംശാവലിയുടെ—തുടക്കം തന്നെ വളരെ വിചിത്രമായിത്തോന്നുന്നു. പരശുരാമൻ ക്ഷത്രിയവംശക്കാരെ (സ്ത്രീകളും കുട്ടികളുമടക്കം) മുഴുവനും തേടിപ്പിടിച്ചു നശിപ്പിച്ചുവല്ലൊ ഉണ്ടായതു്. ഓരോ ക്ഷത്രിയനെയും കുരുക്ഷേത്രത്തിലെയ്ക്കു യുദ്ധത്തിന്നു വരുവാനായി പോരിന്നു വിളിച്ചു; അങ്ങിനെ വിളിച്ചാൽ യുദ്ധത്തിന്നു പോകാതിരിക്കുന്നതു് ക്ഷത്രിയധർമ്മമല്ല. അങ്ങിനെ യുദ്ധം ചെയ്കയും, ക്ഷത്രിയരെയെല്ലാം വധിക്കുകയും ചെയ്തതായിട്ടാണു് പുരാണകഥ. പോരിന്നു വന്നവരെയല്ലാതെ വീരന്മാരെയും, സ്ത്രീകളെയും കുട്ടികളെയും ഒന്നടക്കം ഓടിച്ചിട്ടു വധിക്കുകയല്ല ഉണ്ടായിട്ടുള്ളതു്. അതുകൊണ്ടു് പരശുരാമനെ ഭയന്നു് ഒരു രാജ്ഞി ഓടി രക്ഷപ്പെട്ടു എന്നു പറയുന്നതു ബാലിശമാകുന്നു. കവിക്കു ആ പുരാണകഥപോലും അറിയുകയില്ലെന്നു സ്പഷ്ടമാണു്. മറിച്ചു് ക്ഷത്രിയവംശത്തെ മുഴുവൻ നശിപ്പിച്ചാൽ മതിയല്ലാതെ "ഗർഭസ്ഥരെല്ലാം" ക്ഷത്രിയനിഗ്രഹത്തിന്നങ്ങിനെ സാധിക്കുന്നു? രക്ഷപ്പെട്ട സ്ഥലമോ പരശുരാമനിർമ്മിതമായ ഭാർഗ്ഗവക്ഷേത്രത്തിലെ ഒരു മലയിടുക്കിലും! "പുലിയെ ഭയന്നു ഒരു പശു പുലിമടയിൽ ചെന്നു രക്ഷപ്രാപിച്ചു" എന്നു പറയുംപോലെ അസംബന്ധമാണിതു്. പിന്നെയും രസകരമായ ഒരു പൊരുത്തമുണ്ടു്. രാജ്ഞിമാത്രമാണു് ഏഴിമലയിൽ വന്നതു്. അവൾ ഇവിടെവെച്ചു് രാമഘടൻ എന്നൊരു പുത്രൻ ഉണ്ടാവുന്നതു ണിന്നാൽ തങ്ങൾ മൂഷകവംശമെന്നു പറയപ്പെടുന്ന തങ്ങളുടെ. കക്രമണം വരെ ഇവിടെ ക്ഷത്രിയരെ ഉണ്ടായിരുന്നില്ലെന്നു ഞാൻ വ്യക്തമാക്കിയിട്ടുണ്ടു്. അപ്പോൾ എങ്ങിനെയാണു് അതു് സംഭവി

* മക്കത്തായത്തെപ്പറ്റിയുള്ള (മൂഷികവംശത്തിലെ) കഥകൾക്കെല്ലാം ഐതിഹ്യത്തെക്കാൾ വില കല്പിച്ചുകൂടാ.—Dr. കെ. കുഞ്ഞുണ്ണിരാജാ.

ച്ചുന്നതു്? വാസ്തവം ഈ വിധമായിരുന്നാലും കാവ്യമെഴുതുമ്പോൾ കവികൾക്കു യഥേഷ്ടംപോലെ പറയുവാനുള്ള സ്വാതന്ത്ര്യമുണ്ടെന്നു പ്രസിദ്ധമാണു്. എന്നിട്ടും കൂടി ഇവിടെ വേറെ ക്ഷത്രിയരുണ്ടായിരുന്നതായോ, യേശുക്രിസ്തുവിനെ പ്രസവിച്ച കന്യാമറിയത്തെപ്പോലെ ദിവ്യഗർഭം ധരിച്ചതായോ ഒന്നും കാവ്യത്തിൽ കാണുന്നില്ല. പിന്നെ എങ്ങിനെയാണു അവരുടെ വംശം നിലനിന്നതു്? കേവലം ചരിത്രകാരന്മാർ മാത്രമേ ഈ വക ചോദ്യങ്ങൾ കാണുകയും അവയ്ക്കുള്ള മറുപടി അന്വേഷിക്കുകയും ചെയ്യാറുള്ളു. കവികൾക്കതൊന്നും ആലോചിക്കേണ്ടതില്ല, അവർ ആലോചിക്കാറുമില്ല. കാവ്യത്തിന്റെ ലക്ഷണം തന്നെ "രസാത്മകമാവാക്യമാണല്ലോ.

കോലത്തു്—ചിറയ്ക്കൽ—രാജാക്കന്മാർ ഒരു കാലത്തു നല്ല പ്രാബല്യമുള്ളവരായിരുന്നു. തങ്ങളുടെ വംശം വളരെ പുരാതനവും ശ്രേഷ്ഠവുമാണെന്നു വരുത്താനും അഭിമാനിക്കാനും ഒരു താല്പര്യം പ്രായേണ എല്ലാവർക്കുമുള്ളതാണു്. പ്രഭുക്കന്മാർക്കു, അധികാരശക്തിയുള്ള രാജാക്കന്മാർക്കു പ്രത്യേകിച്ചും അതുണ്ടാകുന്നതിൽ അത്ഭുതമില്ല. അന്നത്തെ രാജാവിനു തന്റെ വംശം അത്തരത്തിൽപെട്ട ഒന്നാണെന്നു വരുത്താനാഗ്രഹമുണ്ടായി. ഈ വക ആവശ്യങ്ങൾക്കു കവികളെ കൂട്ടുപിടിക്കുകയാണു സാധാരണ പതിവു്. പണ്ഡിതന്മാരും കവികളും രാജാക്കന്മാരുടെ കൊട്ടാരങ്ങളിൽ ധാരാളമുണ്ടാവാറുണ്ടല്ലോ. അവരെ പ്രോത്സാഹിപ്പിക്കുകയും സഹായിക്കുകയും ചെയ്യുക എന്നതു രാജാക്കന്മാരുടെ കർത്തവ്യമായിട്ടാണു കരുതിയിരുന്നതു്. സാമൂതിരികോവിലകത്തെ പതിനെട്ടരക്കവികൾ, തളിയിലെ വിദ്വത്സദസ്സു്—താനം—മുതലായതു പ്രസിദ്ധമാണല്ലോ. രാജാക്കന്മാരുടെ പ്രീതിക്കുവേണ്ടി കവികൾ അവരെ പുകഴ്ത്തുകയും രാജാക്കന്മാർ പുകഴ്ത്തിക്കുകയും ചെയ്യുന്നതു അക്കാലങ്ങളിൽ സാധാരണ സമ്പ്രദായമായിരുന്നു. തന്റെ വംശം അത്തരത്തിൽ പുരാതനവും പാവനവുമായ ഒന്നാണെന്നു സ്ഥാപിച്ച

കൊണ്ടു ഒരു വംശാവലി എഴുതാൻ കോലത്തു രാജാവു് ഒരു കവിയെ ഏല്പിച്ചു; അദ്ദേഹം എഴുതുകയും ചെയ്തു. അതിന്റെ ഫലമാണു ഈ "മൂഷികവംശ"മെന്ന സംസ്കൃതകാവ്യമുണ്ടായതു്.

60-ലധികം തലമുറ മക്കത്തായമായിപ്പറഞ്ഞിട്ടു് യാതൊരു ന്യായവും കൂടാതെ—കാരണം പറയാതെ—വലിയതന്നെ മരുമക്കത്തായക്കാരനായിപ്പറയുന്നു. ഹേഹയരാജവംശക്കാരാണു് മൂഷികന്മാരെന്നു വരുത്തുകയാണല്ലോ ആവശ്യം. അവർ മരുമക്കത്തായക്കാരുമാകുന്നു. അതിനാൽ ആ വംശം ഇങ്ങോട്ടായപ്പോഴും മരുമക്കളെ രാജാവാക്കി; അതുപോലുള്ള സാധാരണ മറ്റു കാവ്യങ്ങളെപ്പോലെ 'ഒരു കാവ്യ'മെന്ന മാത്രമല്ലാതെ ചരിത്രമായി വിശ്വസിക്കുകയോ സ്വീകരിക്കുകയോ ചെയ്യത്തക്ക യാതൊന്നും അതിലില്ല.

കേരളത്തിലെ ക്ഷത്രിയരെല്ലാം പണ്ടു മക്കത്തായക്കാരായിരുന്നുവെന്നും, പിന്നീടു നമ്പൂതിരിമാരുടെ സമ്പർക്കത്താലാണു അവർ മരുമക്കത്തായം സ്വീകരിക്കേണ്ടിവന്നതെന്നുമുള്ള ഇളംകുളത്തിന്റെ വാദം എത്രത്തോളം നിരർത്ഥകമാണെന്നു ഇതുകൊണ്ടു വ്യക്തമായല്ലോ.

—:o:—

## അദ്ധ്യായം 10

## ചാന്നവർ—കേരളത്തിലെ പട്ടാളസംഘം

കേരളരാജ്യം സ്ഥാപിക്കേണ്ടിവന്നതിന്റെ കാരണങ്ങൾ മുൻ അദ്ധ്യായങ്ങളിൽ വിവരിച്ചുവല്ലോ. കേരളരാജ്യം വന്നതോടൊപ്പംതന്നെ കേരളത്തിൽ സുശക്തമായ ഒരു പട്ടാളത്തെയും ഏർപ്പെടുത്തേണ്ടിവന്നു. പിന്നീടു സുപ്രസിദ്ധമായ നായർപട്ടാളത്തിന്റെ ആരംഭോദയമായിത്തീർന്നതു അതാകുന്നു. അയൽപ്രദേശത്തു പ്രബലങ്ങളായ രാഷ്ട്രങ്ങളുണ്ടെങ്കിലല്ലേ ശത്രുക്കളുടെ ആക്രമണഭയമുണ്ടാ

കീ  അതെന്നാലും കേരളത്തിന്ന അയൽരാജ്യമില്ല. പടിഞ്ഞാറും തെക്കും സമുദ്രമാണ്; കിഴക്ക് സഹ്യനാണ്. വടക്കാണെങ്കിൽ 1200 നാഴികയോളം ദൂരത്താണ സിന്ധുവിന്റെ കിടപ്പ്. തുളുവും മലയാളവും ശത്രുക്കളല്ല, സഹോദരങ്ങളാണ്. അവർ തമ്മിൽ ഒരു യുദ്ധമുണ്ടായതായി കേട്ടുകേൾവിപോലുമില്ലാത്തതുതന്നെ അതിനുള്ള ഒന്നാന്തരം തെളിവാണല്ലോ. അതിനാൽ കേന്ദ്രഭരണം സ്ഥാപിക്കുന്നതു വരെ കേരളം മുഴുവൻ സ്വയംപര്യാപ്തങ്ങളും സ്വതന്ത്രങ്ങളുമായ ദേശങ്ങൾ ഓരോ തറവാടുകൾപോലെ സമാധാനത്തോടും സംതൃപ്തിയോടും കൂടി ജീവിച്ചുപോന്നു.

കഴകങ്ങളുടെ തീർപ്പുകളിൽ ചില അനുസരണക്കേടുകൾ കണ്ടുതുടങ്ങിയപ്പോഴാണല്ലോ തളി—തളിയാതിരിമാരെയും, അവരെ സ്സഹായിക്കാനായി സംഘങ്ങളെയും ഏർപ്പെടുത്തിയത്. കേരളത്തിലെല്ലാ മുഴുവൻ അധികാരത്തെ വ്യാപിപ്പിച്ചുകൊണ്ടു ഒരു കേന്ദ്രഭരണം സ്ഥാപിക്കേണ്ടിവന്നതു അതുകൊണ്ടും തരിയാവാതെ വന്നതിനാലാകുന്നു. ആജ്ഞകളെ അനുസരിപ്പിക്കാൻ തക്കതായ ശക്തി കൂടാതെ കഴികയില്ല. ശാസനത്തിന്റെ ശക്തിയാണെങ്കിൽ പട്ടാളമാണല്ലോ. തളി—തളിയാതിരിമാരും സംഘങ്ങളും പ്രാദേശികങ്ങളാണ്. അവരുടെ ജോലിയാണെങ്കിൽ പ്രാദേശികമായ സമാധാനപാലനം മാത്രവുമാകുന്നു. കേന്ദ്രത്തിന്റെ അധികാരം കേരളം മുഴുവൻ വ്യാപിച്ചതാകയാൽ കേരളാടിസ്ഥാനത്തിൽതന്നെ കേന്ദ്രത്തിന്ന ഒരു പട്ടാളത്തെയും രൂപീകരിക്കേണ്ടിവന്നു. കേന്ദ്രത്തിന്റെ കല്പനകളെ തളിയാതിരിമാരും സംഘങ്ങളും ധിക്കരിച്ചെങ്കിലോ? അങ്ങിനെ വരവുണ്ടാവില്ല. അനുസരിച്ചില്ലെങ്കിൽ അനുസരിപ്പിക്കാൻ പട്ടാളത്തെ അയക്കേണ്ടിവരില്ലേ? അമേരിക്ക, യിലെ പ്രസിഡണ്ട് കെന്നഡി നീഗ്രോകൾക്ക വെള്ളക്കാരോടു തുല്യമായ അവകാശം കൊടുക്കണമെന്നും, വിദ്യാലയങ്ങളിൽ അവരെ വേർതിരിക്കാതെ ഒരുമിച്ചിരുത്തി പഠിപ്പിക്കണമെന്നും ക

ല്പിച്ചപ്പോഴം "ആൎക്കൻസാസ്"* ഗവൎണ്ണർ എതിൎത്തതു ഇയ്യിടയിൽ കഴിഞ്ഞ സംഭവമല്ലെ? ഒടുവിൽ കേന്ദ്രഗവൎമ്മെണ്ടു് ആ കല്പന നടപ്പാക്കാൻ പട്ടാളത്തെ അയയ്ക്കേണ്ടിവന്ന വസ്തുത പ്രസിദ്ധമല്ലെ? കല്പനകളും നടപ്പിൽ വരുത്തേണമെങ്കില്ലാം അതിനു വേണ്ടിടത്തോളമുള്ള ശക്തിയും—പട്ടാളവും—കൂടാതെ കഴികയില്ല എന്ന പരമാൎത്ഥമാണു ഇതു തെളിയിക്കുന്നതു്. അതുപോലെ അധികാരത്തെ കേരളം മുഴുവൻ വ്യാപിപ്പിച്ചുകൊണ്ടു ഒരു കേന്ദ്രഗവൎമ്മെണ്ടുണ്ടാക്കിയപ്പോഴം അതിന്റെ അധീനത്തിൽ പട്ടാളത്തെയും രൂപീകരിക്കേണ്ടിവന്നു. കേന്ദ്രത്തിൽ ഒരു പട്ടാളത്തെ ഏൎപ്പെടുത്തുവാനുള്ള കാരണമതാകുന്നു. യുദ്ധാഭ്യാസസ്ഥലങ്ങളായ കളരികളെയും, ആശാന്മാർ, കുറുപ്പന്മാർ ആദിയായ ആയുധാഭ്യാസത്തിനുള്ള ആചാൎയ്യന്മാരെയും ഏൎപ്പെടുത്തേണ്ടിവന്നതു അപ്പോഴം മുതല്ക്കാകുന്നു.

പട്ടാളത്തിലേയ്ക്കു ആളെ ചേൎക്കണമെങ്കിൽ നായന്മാരെപോലെ നന്നായിട്ടു മററാരും ഇവിടെ ഇല്ല. പിന്നെ വേണമെങ്കിൽ മുക്കവന്മാർ വേട്ടുവന്മാർ മുതലായ ആദിവാസികളേയുള്ളു. അവരെയെല്ലാം അവരുടെ പാട്ടിനു വിടുകയല്ലാതെ കേരളീയരായി എണ്ണത്തിട്ടില്ല; എന്നുവെച്ചാൽ ശൈവമയ്യാരെയെന്നും അവരായിട്ടില്ലെന്നൎത്ഥം. നമ്പൂതിരിമാർ സൈന്യങ്ങളുടെ നേതൃത്വമാണു കാൎയ്യമായി വഹിച്ചിരുന്നതു്. സംഘങ്ങളുടെ വാക്യവൃത്തി പരിഷ മുതലായ അധികാരസ്ഥാനങ്ങളെല്ലാം ഇന്നും നമ്പൂതിരിമാരിൽ കാണുന്നതു അതിനു തെളിവാണല്ലൊ.

ഇവിടെയാണെങ്കിൽ ആശ്ശാരി ചക്കാൻ മുതൽ പുലയൻ പറയനാകെയുള്ള എല്ലാത്തരം വിദേശത്തൊഴിലാളികളെയും ഓരോ ദേശത്തും ആവശ്യമുള്ളേടത്തോളം—കരമോ കുത്തലോ വരതെ—മാത്രമേ ഏൎപ്പെടുത്തിയിരുന്നുള്ളു വല്ലൊ. അവരെയൊന്നും പട്ടാളത്തിലേയ്ക്കു—മററു ജോലിയിലേയ്ക്കു—തിരിച്ചുവിടാൻ നിവൃത്തിയില്ല. വിദേശത്തൊഴിലാളികളല്ലാത്ത പള്ളിച്ചാൻ അ

ത്തിക്കവൃത്തി എന്നിവർപോലും ഓരോ ദേശത്തേയ്ക്കു ഓരോന്നോ ഇരണ്ടോ—ദേശത്തിന്റെ വലുപ്പമനുസരിച്ചു—മാത്രമാണുള്ളതു്. അങ്ങിനെ ഒരൊററ ആളെ എടുത്താൽതന്നെ ആ ദേശത്തു ആയാളുടെ ഉൽപന്നങ്ങൾ ആവശ്യത്തിനു മതിയാവാതെ ജനങ്ങൾക്കു കഷ്ടപ്പാടുണ്ടാകും. എന്തിലെങ്കിലും പ്രത്യേകമായ വൈദഗ്ധ്യമോ തൊഴിലോ ഇല്ലാതെ പട്ടാളത്തിലേയ്ക്കു ചേർക്കത്തക്കവിധം 'റിസർവ്വ്' ആയിട്ടുള്ള ആളുകൾ പിന്നെ അന്നു കേരളത്തിലുണ്ടായിരുന്നതു് നമ്പൂതിരിയില്ലങ്ങളിലെ അടിയന്മാരായ ശൂദ്രർ മാത്രമായിരുന്നു.

കേരളത്തിലെ ആശ്രിതർ ജോലികളെല്ലാം—സാധാരണമെന്ന നിലയിൽ—പാരമ്പര്യമായി ചെയ്യാൻ ഓരോ കുടുംബക്കാരെ സ്ഥിരമായി ഏല്പിയ്ക്കുകയാണല്ലോ ചെയ്തിരുന്നതു്. അതിനാൽ മററു തൊഴിലുകളെന്നപോലെത്തന്നെ പട്ടാളജോലിയും പാരമ്പര്യമായി ചെയ്യാൻ ഓരോ നായർകുടുംബക്കാരെ സ്ഥിരമായി—കലവിതൃക്കാരായി—നിയമിയ്ക്കുകയാണ് ചെയ്തിരുന്നതു്. അല്ലാതെ ഇന്നത്തെപ്പോലെ അപ്പപ്പോൾ 'റിക്രൂട്ട്' ചെയ്യുന്ന സമ്പ്രദായം ആചാരമാക്കിയിരുന്നില്ല. അങ്ങിനെ പട്ടാളത്തിലേയ്ക്കു വേണ്ടിടത്തോളം ആളുകളുണ്ടാകുന്നതുവരെ ഓരോ ഇല്ലങ്ങളിലേയും അത്യാവശ്യം വേണ്ടതു കഴിച്ചു ബാക്കിയുണ്ടാവുന്ന ശൂദ്രവീട്ടുകാരെ പട്ടാളത്തിലെടുക്കുന്നു. ശുകപുരം പന്നിയൂർ മുതലായ പ്രധാന ഗ്രാമങ്ങളിൽ 3000-ത്തിലധികം ഇല്ലങ്ങളുണ്ടായിരുന്നുവെന്നു പ്രസിദ്ധമാണ്. അത്രയില്ലെങ്കിലും ആയിരക്കണക്കിനു ഇല്ലങ്ങളുണ്ടായിരുന്ന ഗ്രാമങ്ങൾ പിന്നെയും പലതുണ്ടാവണം. അങ്ങിനെ 32 ഗ്രാമങ്ങളുണ്ടല്ലോ. അതിനാൽ അധികപ്പററായ—റിസർവ്വ് "ഡ്" ആയി നിർത്തിയിട്ടുള്ള—എല്ലാ നായർവീട്ടുകാരേയും ആദ്യംതന്നെ പട്ടാളത്തിലെടുത്തിട്ടുണ്ടാവണമെന്നില്ല; അതിന്നു ആവശ്യവുമുണ്ടാവില്ല. ആ കാര്യം ഇതിലധികം സൂക്ഷ്മമായിപ്പറയുവാൻ സാധ്യവുമല്ല. എന്തായാലും ഒന്നേ ഇവിടെ വിവക്ഷയുള്ളു. വിദേശത്തൊഴിലാളി

ക്കളിൽനിന്നു ആരേയും എടുത്തിരിക്കയില്ലെന്നും അത്തരം ശൂദ്രന്മാരിൽനിന്നു മാത്രമേ ആളെ എടുത്തിരിക്കയുള്ളുവെന്നും, അതുകൊണ്ടുതന്നെ പട്ടാളത്തിലേക്കു വേണ്ടിടത്തോളം വീട്ടുകാരെ കിട്ടിയിരിക്കണമെന്നുമാകുന്നു.

നായന്മാരിൽ ഇന്നു പൊതുവേ രണ്ടു വിഭാഗക്കാരുണ്ട്. അതു അകത്തുചേൎന്നവരെന്നും പുറത്തുചേൎന്നവരെന്നുമാകുന്നു.* പള്ളിച്ചാൻ അത്തിക്കുറുശ്ശി മുതലായതെല്ലാം അവരിലെ ചില ചെറിയ വിഭാഗങ്ങളാണ്. എന്നിരുന്നാലും ഒരുകൂട്ടരിലാവരെ മാറ്റിട്ടു വിളിക്കുക പറയുക മുതലായ സംബന്ധങ്ങളിലാവരെ അകത്തുചേൎന്നവരെന്നും പുറത്തുചേൎന്നവരെന്നുമുള്ള വിഭാഗത്തെ സൂചിപ്പിക്കുന്ന ചിഹ്നവില്ല. പക്ഷെ അകത്തുചേൎന്നവരും പുറത്തുചേൎന്നവരും ആരെല്ലാമാണെന്നു അതാതു പ്രദേശത്തെ നായന്മാൎക്കെല്ലാം അറിയുകയും ചെയ്യാം. ഇങ്ങിനെ നായന്മാരിൽ രണ്ടു വിഭാഗമുണ്ടായതു പട്ടാളത്തിലേക്കു ആളെ ചേൎത്തതു മുതൽക്കാകുന്നു. ഇപ്പോഴും വീട്ട് പട്ടാളത്തിൽ ചേൎന്ന ദേശത്തുനിന്നു പുറത്തു പോയി ജോലി ചെയ്യുന്നവരെ—പട്ടാളക്കാരെയെന്നർത്ഥം—പുറത്തുചേൎന്നവരെന്നു പറഞ്ഞുവരുന്നു. മറ്റു വിദേശത്തൊഴിലാളികളെപ്പോലെതന്നെ പട്ടാളജോലിയും ഓരോ വീട്ടുകാർ സ്ഥിരമായി കൊടുക്കുകയാണുണ്ടായതെന്നു പറഞ്ഞുവല്ലൊ. അപ്പോൾ ശൂദ്രനായന്മാരുടെ വീട്ടുകാർ രണ്ടു തരമായി ഭാഗിക്കപ്പെട്ടു. ആ പുതിയ വിഭാഗത്തെ—പട്ടാളത്തറവാട്ടുകളെ—വേൎതിരിച്ചറിയാൻവേണ്ടി അവരെ പുറത്തുചേൎന്നവരെന്നു പറഞ്ഞുവന്നു. അങ്ങിനെ പുറത്തു ചേൎന്നവർ എന്ന ഭാഷയുണ്ടായതോടെ മറ്റു നായന്മാർ അകത്തുചേൎന്നവരെന്ന ഭാഷയുമുണ്ടായി. കാലാന്തരത്തിൽ 'പുറത്തു' എന്ന ഭാഷ ലോ

* ഈ രണ്ടു തരം നായന്മാരെപ്പറ്റി പൂൎവ്വചരിത്രം രണ്ടാം ഭാഗം രണ്ടാമദ്ധ്യായത്തിൽ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ടെങ്കിലും ഇവിടെ ആവശ്യമെന്ന തോന്നുകയാൽ വിവരിക്കുന്നതാണ്.

പിച്ചു്, വ്യവഹാരം അതിന്റെ ഏകദേശമായ 'ചെന്ന നായർ' എന്ന മട്ടുമായി പ്രതിനാദിപ്പെടുകയും, പിന്നീടു് അതിന്നും രൂപഭേദം വന്ന 'ചാന്ന' നായരായിത്തീരുകയുമാണുണ്ടായതു്. അങ്ങിനെ ഉന്ന ചാന്നനായരെന്ന പേരിൽ കാണുന്നതായ വിഭാഗക്കാരാണു് പണ്ടു് ശൂരവീരപരാക്രമികളായിരുന്ന പേരെടുത്ത നായർപട്ടാളക്കാർ. ചാന്ന നായന്മാരെപ്പറ്റിയുള്ള മി: ഫൌക്കാറ്റിന്റെ (F. Fowcatt) അഭിപ്രായം നോക്കുക. "പുറത്തുചാന്നവർ പുറത്തു പോയി യുദ്ധം ചെയ്യുന്ന ഭടന്മാരും, അകത്തുചാന്നവർ ഭവനങ്ങളിലെ (അകത്തെ) സഹായികളും—അതായതു് കാര്യസ്ഥന്മാരും വീട്ടുവേലക്കാരും—ആകുന്നു." *

നായർ എന്ന പേർ ഒരു സമുദായക്കാർക്കു പൊതുവെ ഉള്ളതാണല്ലോ. അതെങ്ങിനെയുണ്ടായി എന്നു നിശ്ചയമില്ല. എങ്കിലും ആദ്യകാലത്തു്—ഇതിന്നു വളരെ പ്പഴക്കമില്ല—അതു മാത്രമേ അവർക്കുണ്ടായിരുന്നുള്ളു. മേനോൻ, പണിക്കർ, കുറുപ്പു് മുതലായ സ്ഥാനപ്പേരുകളെല്ലാം അവർക്കു പിന്നീടുണ്ടായതാണു്; എന്നുവെച്ചാൽ അവരുടെ ജോലിയനുസരിച്ചു രാജാക്കന്മാർ കൊടുത്തവയാകുന്നു. മാനേജർ, സൂപ്രണ്ടു്, ക്ലർക്കു് എന്നിങ്ങിനെ ആഫീസുസംബന്ധമായും ക്യാപ്റ്റൻ, മേജർ, സുബേദാർ എന്നും മറ്റും സൈന്യസംബന്ധമായും പല ഉദ്യോഗപ്പേരുകൾ, വായനക്കാർക്കു പരിചയമുണ്ടാകും. അതുപോലെ മേനോൻ മേനോക്കി ആദിയായവ ഒരോതരം ആഫീസുദ്യോഗസ്ഥന്മാരെയും, കുറുപ്പു് പണിക്കർ മുതലായവ സൈന്യസംബന്ധമായുള്ള ജോലിക്കാരെയും പേരുകളാകുന്നു. ഈ വക സ്ഥാനപ്പേരുകളുടെയെല്ലാം പട്ടികയും അവയുടെ അർത്ഥവും നല്ലവണ്ണം മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല. എങ്കിലും അറിവായേടത്തോളം വിവരം ഈ പുസ്തകത്തിൽതന്നെ മൂന്നാം അനുബന്ധത്തിൽ കൊടുത്തിട്ടുണ്ടു്.

---

* Madras Museum Bulletin.

ഈ വക സ്ഥാനപ്പേരുകളെല്ലാംതന്നെ പുറത്തുചേൎന്ന നായന്മാരിൽ മാത്രമേ കാണുകയുള്ളു; അകത്തുചേൎന്നവരിലാകട്ടെ നായർ എന്ന സാമാന്യനാമധേയമല്ലാതെ മറ്റൊന്നും ഉണ്ടാകയില്ല. പുറത്തുചേൎന്നവൎക്കു ഈ സ്ഥാനപ്പേരുകൾ തന്നെ ആദ്യകാലത്തൊന്നും ഉണ്ടായിരുന്നില്ല. ചോള-പാണ്ഡ്യ ആക്രമണം കഴിഞ്ഞതിനു ശേഷം പെരുമാൾഭരണം അവസാനിക്കുകയും, കേരളം പല രാജാക്കന്മാരുടെ കീഴിലാവുകയും, അവരുടെ ഭരണം ആരംഭിക്കുകയും ചെയ്തതിൽ പിന്നെയാണു അതെല്ലാം അവൎക്കു ലഭിച്ചുതുടങ്ങിയതു്. അതുവരെ ഇവർ വെറും കൂലിപ്പട്ടാളക്കാരായ നാഗന്മാർ മാത്രമേ ആയിരുന്നുള്ളു.

നായന്മാരിൽ മേനോൻ, പിള്ള, കൎത്താവു് മുതലായ സ്ഥാനപ്പേരുകളെല്ലാം പുറത്തുചേൎന്നവരിലേ കാണുകയുള്ളുവെന്നും, അകത്തുചേൎന്നവരിൽ നായരെന്നു മാത്രമേ ഉണ്ടാകൂ എന്നും പറഞ്ഞുവല്ലൊ. എന്നാൽ അടുത്തകാലത്തായി അതിനു ചില വ്യത്യാസങ്ങൾ വന്നിട്ടുണ്ടു്; അതു് പറയാൻ രസമുള്ളതുമാകുന്നു. നായന്മാരിൽ പലരും ഇയ്യിടയിൽവെച്ചു് 'നായർ' എന്ന പേർ മാറ്റി 'മേനോൻ' എന്നാക്കിത്തുടങ്ങിയിരിക്കുന്നു. വി. കെ. കൃഷ്ണമേനോൻ, കെ. പി. എസ്സ്. മേനോൻ ആദിയായി ലോകപ്രശസ്തിയാൎജ്ജിച്ചിട്ടുള്ള മേനോന്മാർ ഇപ്പോൾ പലരുണ്ടു്. അതിനാൽ 'നായരെ'ക്കാൾ ഉയരം 'മേനോനാ'ണെന്നു അവൎക്കു തോന്നുകയാലാവണം അങ്ങിനെ ചെയ്യുന്നതെന്നു പറയേണ്ടതില്ലല്ലൊ. വായനക്കാരുടെ അറിവിന്നായി അത്തരക്കാരിൽ ചിലരെ താഴെ കാണിക്കുന്നു. 1) പെരുവനം ദേശത്തു് ഉണ്ണിയമ്പുറത്തു് നാരായണൻനായർ; അദ്ദേഹത്തിന്റെ അനുജന്മാർ ശങ്കരമേനോൻ, രാമൻമേനോൻ; മക്കളിൽ മൂത്തയാൾ ഗോവിന്ദൻനായർ; അനുജന്മാർ പരമേശ്വരമേനോനും (എയർഫോർസ്), കൃഷ്ണൻകുട്ടിമേനോനും. 2) പോഴത്തു് നാരായണൻനായർ, രാമൻനായർ; ടിയാന്റെ അ

നമ്മന്മാർ കൃഷ്ണൻകുട്ടിമേനോനും, [illegible]ദേവൻകുട്ടിമേനോനും, [illegible]) വെളിയത്ത് ബാലൻ നായരെൻ (V. B. നായരെന്ന്) [illegible] V. ഭാസ്കരമേനോൻ. അന്വേഷിച്ചാൽ [illegible] ധാരാളം കാണുന്നതായിരിക്കും. അതു കണ്ടാവശ്യമില്ലാത്തതിനാലും, സംഗതി മനസ്സിലാക്കുവാൻ ഇതു് മതിയാകുന്നതിനാലും അതിനു ശ്രമിക്കാത്തതാകുന്നു. മേൽപ്പറഞ്ഞ ഉദാഹരണങ്ങളിൽ പെട്ടവരെല്ലാം 'നായർ'പദം മാററി 'മേനോൻ'പദം സ്വീകരിച്ചവരിൽ ചിലരാണ്. ഇവരുടെ കാരണവന്മാരെല്ലാം 'നായന്മാർ'ആകുന്നു. മുൻപറഞ്ഞ സാമാന്യനിയമത്തിനു വിപരീതമായിട്ടുള്ളതാണിത്. അതു സംഭവിച്ചതു് ഇപ്രകാരവുമാകുന്നു. ഈ വസ്തുത വായനക്കാരെ മനസ്സിലാക്കുവാൻവേണ്ടി ഇതുവും പ്രസ്താവിച്ചതാണ്.

ഇങ്ങിനെ നായന്മാരെ ചേർത്ത് നല്ലതായ ഒരു പട്ടാളത്തെ രൂപീകരിച്ചതോടെ അവരെ താമസിപ്പിക്കുവാനുള്ള ബാരക്സുകളെയും, യുദ്ധം പരിശീലിപ്പിക്കുവാനുള്ള കളരികളെയും, പഠിപ്പിക്കുവാനുള്ള ഗുരുനാഥന്മാരെയും ഏൎപ്പെടുത്തേണ്ടിവന്നു. മററു വിശേഷതൊഴിലാളിക്കൂട്ടങ്ങളെപ്പോലെത്തന്നെ ഈ പടയാളിക്കൂട്ടങ്ങളും യുദ്ധം സ്വധൎമ്മമായി — കുലവൃത്തിയായി — സ്വീകരിച്ചവരായിത്തീൎന്നുവല്ലോ. അതിനാൽ അവിടങ്ങളിൽ ജനിച്ചവരെല്ലാം ക്ലിപ്തമായ പ്രായത്തിൽ ഏതെങ്കിലുമൊരു കളരിയിൽ ചെന്ന് യുദ്ധം പഠിക്കുന്നതു നിർബ്ബന്ധമായിരുന്നു. 16-ാം നൂററാണ്ടിന്റെ ആദ്യത്തിൽ കേരളം മുഴുവൻ ചുററിസ്സഞ്ചരിച്ച ഡ്യുവർട്ട്ബാർബോസ (Duarte Barbosa) ഇതിനെപ്പററി ഇങ്ങിനെ എഴുതിയിരിക്കുന്നു. "നായന്മാൎക്ക് യുദ്ധം ചെയ്യുകയല്ലാതെ വേറെ ഒരു പ്രവൃത്തിയും ഇല്ല. വാൾ, പലിശ, ശരം, വില്ല്, കുന്തം ഈ വക ആയുധങ്ങൾ അവർ എപ്പോഴും കൊണ്ടുനടക്കുക പതിവാണ്...... ആയുധമെടുക്കുന്ന അടിയന്തരം കഴിഞ്ഞല്ലാതെ അവൎക്ക് ആയുധം ധരിക്കുവാനോ നായർ എന്ന പേരിനു അൎഹന്മാരാകുവാനോ പാടില്ല.

സാധാരണയായി ഏഴു വയസ്സു പ്രായമായാൽ കളരിയിൽ കച്ച കെട്ടുവാനും ആയുധങ്ങളെ പലവിധത്തിൽ ഉപയോഗിക്കേണ്ടതിനു അഭ്യസിക്കുവാനും ഇടയാകുന്നു." കേവലം കേരളപട്ടാളമെന്നല്ല, നായർപട്ടാളമെന്നായിരുന്നു അതിനുണ്ടായിരുന്ന പ്രശസ്തി. അതിന്റെ കാരണം നായന്മാരെ മാത്രം ചേർത്തു രൂപീകരിച്ചതും, യുദ്ധം സ്വധർമ്മമായി സ്വീകരിച്ച് നിഷ്പ്രയാസം യുദ്ധാഭ്യാസം ചെയ്തുകൊള്ളണമെന്നു നിശ്ചയിച്ചതും അതുകൊണ്ടുവർദ്ധനമായിത്തീർന്ന യുദ്ധവൈദഗ്ദ്ധ്യവുമായിരുന്നു.

നായർപട്ടാളത്തിനു ഇത്രയെല്ലാം പ്രശസ്തിയുണ്ടാകുവാനിടയായതിന്റെയും കാരണം പട്ടാളക്കാരനായി അതിനു വേണ്ടിയെടുത്താലും വീട്ടുകാരെ പട്ടാളവംശക്കാരായി നിശ്ചയിച്ചതും, സ്വധർമ്മമെന്ന നിലയ്ക്കു പാരമ്പര്യമായി — മറ്റൊരു ജോലിക്കും പോകാതെ — സൈന്യസേവനം മാത്രം നിഷ്പ്രയാസമാക്കിയതുമാകുന്നു. അന്നൊക്കെ അത്തരം ഒരു നായരോടു "താൻ ഭീരുവാണു", തനിക്കു യുദ്ധം ചെയ്യുവാനറിഞ്ഞുകൂടാ" എന്നു പറഞ്ഞാൽ അതോളം പൊറുക്കമായിരുന്നില്ല. എന്തെന്നാൽ മതവും മതക്കാരനെന്നപോലെതന്നെ സൈന്യസേവനവും നായരും ഒന്നായിട്ടാണു അന്നൊക്കെ വർത്തിച്ചിരുന്നതു്. പട്ടാളവംശക്കാരനായ ഒരു നായർക്ക് അവനിൽനിന്നു പട്ടാളജോലിയെ വേർതിരിച്ചു കാണുവാനോ നിറുത്തുവാനോ കഴിഞ്ഞിരുന്നില്ല.

ഈ പട്ടാളവംശക്കാരിൽ — പുറത്തുചേർന്ന നായന്മാരിൽ — തന്നെ പള്ളിച്ചാൻ, അത്തിക്കുറുശ്ശി, ഞെണ്ണൂരാൻ ആദിയായ മറ്റു വംശത്തൊഴിലാളികളെയും ഇപ്പോഴും കാണാവുന്നതാകുന്നു. മേൽപറഞ്ഞ പ്രകാരമാണു നായർപട്ടാളത്തെ രൂപീകരിച്ചതെങ്കിൽ ശൂദ്രരെ മാത്രമല്ലാതെ മറ്റുള്ളവർ എങ്ങിനെ വന്നു? ഇതൊരു ചോദ്യമാണു്. ആര്യന്മാർ ദേശം സ്ഥാപിച്ചു മുതൽ ക്രമത്താലെ പല ദേശങ്ങളും, പിന്നെ 32 ഗ്രാമങ്ങളും, 4 കഴകങ്ങളും കഴിഞ്ഞതു് കേരളമെ

മാതിരി മുന്നണിയിൽ നിന്നു യുദ്ധം ചെയ്യുമ്പോഠം ശൂദ്രന്മാർ, പള്ളിച്ചന്മാർ, ആണ്ടുരന്മാർ മുതലായവരെയെല്ലാം അണിനിരച്ചു നിൎത്തി യുദ്ധം ചെയ്യിപ്പാൻ പാടുമോ? ചാന്നവരിൽ മുൻപറഞ്ഞ അഞ്ചു ജാതിക്കാരുണ്ടെങ്കിലും ആ ഭേദങ്ങളൊന്നും ഇല്ലാതായാൻ കാരണമതാണ്. മറിച്ച് അഞ്ചു ജാതിക്കാരല്ലാത്തതിട്ടില്ല. എന്റെ ചെറുപ്പത്തിൽ നായന്മാരുടെ ഇടയിൽ പരിഹാസമായ ഒരു പഴഞ്ചൊല്ലുണ്ടായിരുന്നു; അതിതാണ്. “ചേന്നവരിൽ ചേരാത്തതുണ്ടോ?” ഇതിന്റെ സാരമെന്തെന്നാൽ “ചാന്നനായന്മാരിൽ ചേരാത്ത ജാതിയില്ല” എന്നാകുന്നു. എല്ലാ ജാതി നായന്മാരും അവരിലുണ്ടെന്നു സാരം. ഇതിനെ കേട്ടിട്ടുള്ളതല്ലാതെ അതിനെപ്പററി അന്വേഷിച്ചിട്ടുണ്ടായിരുന്നില്ല. അന്വേഷിച്ചതു ഇപ്പോഠം മാത്രമാണ്. അതിന്റെ ഫലമാകട്ടെ ‘ചാന്നവർ’ എന്നാൽ വൎഗ്ഗമായിട്ടല്ലാതെ അതിൽ ജാതിവ്യത്യാസമോ ആഭിജാത്യഭേദമോ ഇല്ലെന്ന് മനസ്സിലായതാകുന്നു.

മററു വംശത്തൊഴിലുകളെപ്പോലെതന്നെ സൈന്യസേവനവും കലയത്തിന്നു നിലയുള്ള പാരമ്പൎയ്യമായി ച്ചെയ്യാൻ വേണ്ടി അതിനു വേണ്ടിടത്തോളം നായർവീട്ടുകാരെ നിശ്ചയിച്ചിരിക്കയാണെന്നും, പുറത്തുചേൎന്നവരെന്നു പറയുന്നതു അവരെയാണെന്നുമുള്ള പരമാൎത്ഥം ഇന്നു പലൎക്കും ഒരുവിധം അജ്ഞാതമായ മട്ടിലാണിരിക്കുന്നത്. വാസ്തവത്തിൽ ആണ്ടുരാൻ ചക്കാൻ അത്തിക്കുറുശ്ശി മുതലായതെല്ലാം അതാതു വംശത്തൊഴിലാളികളുടെ പേരായിരിക്കുന്നതുപോലെ പുറത്തുചേൎന്നവർ (ചാന്നവർ) എന്ന പേർ പാരമ്പൎയ്യമായി—കലയത്തിന്നു നിലയുള്ള—സൈന്യസേവനം ചെയ്യാനേൎപ്പെടുത്തിയ നായന്മാരുടെ പൊതുനാമമാകുന്നു. ഇടച്ചയായി വളരെക്കാലം ആ സ്വധൎമ്മം—സൈന്യസേവനം—ചെയ്യാതായതുകൊണ്ട് ആ പരമാൎത്ഥം വിസ്മൃതപ്രായമായിരിക്കയാണ്. ഇതിനു വേണ്ടിടത്തോളം തെളിവുകളുണ്ട്.

കുറുപ്പ്‌ പണിക്കർ കർത്താവ്‌ മുതലായ സ്ഥാനപ്പേരുകളെ
ല്ലാം ജമേദാർ സുബേദാർ ക്യാപ്റ്റൻ മുതലായി സൈനികസംബ
ന്ധങ്ങളായ ഓരോ ഉദ്യോഗികപ്പേരുകളാണല്ലോ. സാധാരണ
സൈന്യങ്ങളെപ്പോലെത്തന്നെ ഈ വക ഉദ്യോഗങ്ങളും സ്വധർമ്മ
മെന്ന നിലയ്ക്കു പരമ്പരയാ നിർവ്വഹിക്കുന്നതിനു ചില വീട്ടുകാരെ
സ്ഥിരമായി ചുമതലപ്പെടുത്തിയിരിക്കയാകുന്നു. അങ്ങിനെ വളരെ
കാലം—തലമുറകളായി—ഉദ്യോഗം സ്ഥിരമായി വഹിച്ചതിനാൽ
ആ ഉദ്യോഗികനാമം അതാതു കുടുംബനാമമായിത്തീർന്നതാണ്‌. ഈ
വക ഉദ്യോഗങ്ങളില്ലാതായിട്ടും അവരെല്ലാം ആ ഉദ്യോഗികനാമ
ങ്ങളാൽതന്നെ ഇന്നും അറിയപ്പെടുന്നതു ആ കാരണത്താലുമാകുന്നു.
കരമ്പള്ളിക്കുറുപ്പ്‌ സാമൂതിരിപ്പാട്ടിലെ സൈന്യാധിപനും, മങ്ങാ
ട്ടച്ചൻ മന്ത്രിയുമായിരുന്നുവല്ലോ. കൊച്ചി രാജാവിന്റെ മന്ത്രി
മാർ പാലിയത്തച്ചന്മാരും, സൈന്യാധിപന്മാർ ചേരാനെല്ലൂർ ക
ർത്താക്കന്മാരുമായിരുന്നു. അവരൊക്കെ മന്ത്രിമാരോ സേനാനായക
ന്മാരോ അല്ലാതായിട്ടു നൂറ്റാണ്ടുകൾ തന്നെ കഴിഞ്ഞുവെങ്കിലും ആ
വക പേരുകൾ ഇന്നും ഇല്ലാതായിട്ടില്ല; അതെല്ലാം അവരുടെ തറ
വാട്ടുപേരായിത്തീർന്നിരിക്കുന്നതു അതിനാലാണല്ലോ. കുറുപ്പ് പ
ണിക്കർ മേനോൻ പിള്ള ആദിയായ ഓരോ സ്ഥാനപ്പേരുകളും അ
താതു വീട്ടുകാർക്കു നാടുവാഴി ഇങ്ങിനെ ആ ഉദ്യോഗങ്ങളെല്ലാം ശാശ്വ
തമായി കൊടുക്കുകയും വഹിക്കുകയും ചെയ്തതിന്റെ ഫലമാകുന്നു.
ചുരുക്കിപ്പറഞ്ഞാൽ എല്ലാ പ്രവൃത്തികളും സ്വധർമ്മമെന്ന നിലയ്ക്ക്‌
പാരമ്പര്യമായി എന്നെന്നേക്കുമായി ചില വംശക്കാരെ—കുടുംബ
ങ്ങളെ—ഏല്പിക്കുകയാണു ചെയ്തിരുന്നതെന്നും, തൊഴിലൊന്നുമി
ല്ലാതെ ഒരൊറ്റ കുടുംബക്കാരും അന്നുണ്ടായിരുന്നില്ലെന്നും സ്പഷ്ട
മാണ്‌. അക്കൂട്ടത്തിൽ പുറത്തുചെന്ന (ചേന്ന) നായന്മാരെല്ലാം

പട്ടാളക്കാരും പോരാളികളുമായിരുന്നവരാണു്, സൈന്യസേവനമില്ലാതായതുകൊണ്ടാണു അവർ ഇന്നു തൊഴിലില്ലാത്തവരായിപ്പരിണമിച്ചതെന്നും തീൎച്ചയാകുന്നു.

—:0:—

## അദ്ധ്യായം 11

## അന്നത്തെ ഭരണം

അന്നത്തെ ഭരണത്തിന്റെ അടിസ്ഥാനതത്വം തന്നെ ഇന്നത്തേതല്ല; ഇന്നത്തേതിനും അന്നത്തേതിനും തമ്മിൽ ആകാശവും പാതാളവുമെന്നപോലെ അന്തരമുണ്ടു്. ഇന്നത്തെ ഭരണരീതി ഡമോക്രസി—ജനാധിപത്യം—ആണല്ലോ; അന്നത്തേതാണെങ്കിൽ ഏകാധിപത്യം (രാജാധിപത്യം)—മൊണാൎക്കി—ആയിരുന്നു. ഈ രണ്ടു ഭരണസമ്പ്രദായങ്ങളെക്കുറിച്ചും ചുരുക്കത്തിൽ ഒന്നു വിവരിക്കുകയും താരതമ്യപ്പെടുത്തുകയും ചെയ്യുന്നതാവശ്യമാണു്.

ആദ്യമായിത്തന്നെ ഇന്നത്തെ ജനായത്തഭരണത്തെക്കുറിച്ചു പറയാം. പ്രായേണ ജനങ്ങളെല്ലാം സ്വാൎത്ഥികളും, തരം കിട്ടിയാൽ അന്യന്റെ മുതൽ (അഥവാ അവകാശങ്ങൾ) അപഹരിക്കുന്നവരുമാണു്. അതിനാൽ തന്റെ അവകാശങ്ങൾ അന്യന്മാർ അപഹരിച്ചുകൊണ്ടുപോകാതെ സൂക്ഷിക്കേണ്ടതു് തന്റെ ചുമതലയായി. അതു് യഥാവിധി നിൎവ്വഹിക്കാത്ത—അഥവാ അതിനു കഴിവില്ലാത്ത—ജനങ്ങളുടെ അവകാശങ്ങൾ നഷ്ടപ്പെട്ടുപോകും; അന്യന്മാർ അപഹരിച്ചുകൊള്ളും; അതിൽ തെററില്ല. അതുപോലെതന്നെ അന്യന്മാരിൽ നിന്നു തങ്ങൾക്കു ന്യായമായി കിട്ടേണ്ടതായ അവകാശങ്ങൾ വാദിച്ചു വാങ്ങുകയും വേണം. അതിനു കൊള്ളരുതാത്തവരാണെങ്കിൽ തങ്ങളുടെ അവകാശങ്ങൾ അന്യന്മാർ തട്ടിക്കൊണ്ടുപോകും; അന്യന്മാരിൽ നിന്നു തങ്ങൾക്കു കിട്ടേണ്ടതായ അവകാ

ശങ്ങളും കിട്ടാതെയും വരുന്നുണ്ടു്. തങ്ങളുടെ അവകാശങ്ങളും അ
പഹരിക്കാതിരിക്കുന്നതിനും, അന്യന്മാരിൽ നിന്നു തങ്ങൾക്കു കി
ട്ടേണ്ടതായ അവകാശങ്ങളും വസൂലാക്കിത്തീരുന്നതിനുമുള്ള ബാ
ധ്യത അവരവർക്കുതന്നെയാകുന്നു. അതിനു കൊള്ളരുതാത്തവരുടെ
യും, ശ്രദ്ധയില്ലാത്തവരുടെയും അവകാശങ്ങൾ നഷ്ടപ്പെട്ടുപോകും;
അതിൽ മറ്റാരും കുറ്റക്കാരല്ല. അപ്പോൾ വന്നുകൂടിയ തത്ത്വമെ
ന്താണെന്നാൽ "ലോകത്തിൽ എല്ലാവരും കള്ളന്മാരാണ്"; അതിനാൽ
തങ്ങളും കള്ളന്മാരായേ പറ്റൂ; അല്ലെങ്കിൽ ജീവിക്കാൻ സാധ്യ
മല്ല. അങ്ങിനെ വന്നതിൽ അവരവർ തന്നെയല്ലാതെ അന്യ
ന്മാർ കുറ്റക്കാരല്ല. അതാണ്" ഡമോക്രസിയുടെ — ജനാധിപത്യ
ത്തിന്റെ — ഇന്നത്തെ നില. എല്ലാ പ്രദേശങ്ങളിൽ നിന്നും എ
ല്ലാത്തരം വ്യവസായി — വ്യാപാരി — തൊഴിലാളികളിൽ നിന്നും
മററും നിയമസഭയിലേയ്ക്കു പ്രതിനിധികളെ അയയ്ക്കുന്നതിന്റെ
തത്വവും ഇതുതന്നെയാണല്ലോ. അവകാശികൾക്കു വാങ്ങാൻ കഴി
കയില്ലെങ്കിൽ ഒന്നും കൊടുക്കേണ്ടതില്ല, തന്റെ അവകാശം അന്യ
ന്മാർ തട്ടിയെടുക്കാതെ സൂക്ഷിക്കാൻ കഴിയാത്തവരാണെങ്കിൽ അ
ന്യന്മാർ തട്ടിക്കൊണ്ടുപോകുകയും ചെയ്യും. അങ്ങിനെ അപഹരി
ക്കാനല്ലെങ്കിലും തങ്ങളുടെ അവകാശം അപഹരിക്കപ്പെടാതെ സൂ
ക്ഷിക്കാനായിട്ടുതന്നെ കള്ളവു പഠിക്കേണ്ടതായിട്ടാണല്ലോ വന്നതു്".
അപ്പോൾ വന്നുകൂടിയ അനുഭവമെന്തായി? ഓരോരുത്തർക്കും വന്നു
ചേർന്ന ചുമതല അന്യന്മാർ എന്തു ചെയ്തു, എന്തു ചെയ്യുന്നു, എന്തു
ചെയ്യേണ്ടും എന്നുള്ള കാര്യങ്ങളെ കണ്ടുപിടിക്കുന്നതിലായിത്തീ
ന്നു; തങ്ങളും എന്തു ചെയ്തു, എന്തു ചെയ്യുന്നു, എന്തു ചെയ്യണം
എന്നതിലല്ല കാര്യമായി ശ്രദ്ധ കേന്ദ്രീകരിക്കേണ്ടിവന്നതു്". അ
ന്യന്റെ തെറ്റുകൾ കണ്ടുപിടിക്കുകയും, നിവാരണം വരുത്തുകയു
മായി പ്രധാന കർത്തവ്യം. തങ്ങളുടെ തെറ്റിനെപ്പറ്റി പ്പറയേ
ണ്ടതായ ചുമതല അന്യന്മാർക്കായി; ആരും ഒന്നും പറഞ്ഞില്ലെങ്കിൽ

ളവു ചെയ്യാൻ വിരോധവുമില്ല. അപ്പോഠം വന്നുകൂടിയ സാര മെന്തെന്നാൽ "എല്ലാവരും കള്ളന്മാരാണ്"; കളവു ചെയ്യാൻ വിരോധവുമില്ല, ഉടമസ്ഥന്മാർ എതിൎത്താൽ—ചെയ്യാൻ സാധിയ്ക്കാതെ വന്നാൽ മാത്രം—ചെയ്യാതിരുന്നാൽ മതി" എന്നാണല്ലൊ. അങ്ങിനെ എല്ലാവരേയും—കളവു വാസനയില്ലാത്തവരെ കൂടിയും—കളവു പഠിപ്പിയ്ക്കലായിത്തീൎന്നു ഫലം. കളവു കണ്ടുപിടിയ്ക്കുന്നതും തടയുന്നതുമെങ്കിലും കഴിയാത്തവൎക്ക ജീവിയ്ക്കുവാൻ സാധ്യമല്ലെന്നും സ്പഷ്ടമായി.

ഋഷി റ്റുക്കെ അന്നത്തെ ധൎമ്മസമ്പ്രദായമെന്തായിരുന്നുവെന്നു ഒന്നു പരിശോധിയ്ക്കാം. ആ തത്വം ആവിഷ്കരിച്ചവൎക്കുണ്ടായിരുന്ന വിശ്വാസം ജനങ്ങളെല്ലാം പ്രായേണ സത്യസന്ധന്മാരാണെന്നും, അപഹരിയ്ക്കുകയൊ കളവു പറയുകയൊ ചെയ്യാത്തവരാണെന്നുമായിരുന്നു. അതിനാൽ പൊതുജനങ്ങളെ പഠിപ്പിച്ചിരുന്നതു തന്നെ "അന്യന്മാരുടെ കാൎയ്യത്തിൽ തലയിടേണ്ട, തന്റെ ധൎമ്മം മാത്രം എന്താണെന്ന മനസ്സിലാക്കുകയും, അതു യഥാവിധി അനുഷ്ഠിയ്ക്കുകയും മാത്രം മതി"യെന്നാണ്. ഇപ്പോഠം എല്ലാം ബിസ്സിനസ്സ്"—വ്യാപാരം—ആണ്. അതിന്റെ അടിസ്ഥാനതത്വം തന്നെ സാധിയ്ക്കുന്നതു കുറഞ്ഞ അദ്ധ്വാനംകൊണ്ടു കിട്ടാവുന്നതു ജാസ്തി ലാഭം സമ്പാദിയ്ക്കലാണല്ലൊ. അതിനാൽ ആ അൎത്ഥത്തിൽ കസ്റ്റമരെ തോല്പിയ്ക്കുന്നതിൽ യാതൊരു തെററും കച്ചവടക്കാരനു കല്പിച്ചിട്ടില്ല. ഒരു കാശിന്റെ സാധനത്തിനു—അഥവാ പ്രവൎത്തിയ്ക്കു—ഒരു ഉറുപ്പിക വാങ്ങിയാലും തെററാവില്ല. ചതിയെ വാരിയ്ക്കാൻ ബിസിനസ്സുകാരനു ബാധ്യതയില്ല; കഴിവുന്നതിച്ചു ചതിയ്ക്കാൻ അനുവാദമുണ്ട്". ചതി പററാതിരിയ്ക്കാൻ സൂക്ഷിയ്ക്കേണ്ടതായ ഭാരം കസ്റ്റമൎക്കാകുന്നു. ചതി പററിയാൽ അയാളുടെ വിഡ്ഢിത്തം—കൊള്ളരുതായ്മ—ആയിട്ടു കരുതുകയുള്ളു; വ്യാപാരിയുടെ കുററമായി ആരും വിചാരിയ്ക്കാറില്ല. അതിനാൽ കസ്റ്റമർ

വിശ്വസ്തമാണെങ്കിൽ എത്രയെങ്കിലും ചതിയ്ക്കാം. എന്നുവെച്ചാൽ ഇ
ച്ഛമായ വിലയുള്ളതിന്ന എത്ര ഇരട്ടിയെങ്കിലും വലിയ വില വാ
ങ്ങാൻ വിരോധമില്ല. തന്റെ ബിസിനസ്സിന്ന—ലാഭത്തിന്ന—വരു
മാനത്തിന്ന—അതുകൊണ്ട ദോഷം വരരുതോ, എന്ന മാത്രമെ വ്യാപാ
രിയ്ക്ക ചിന്തിയ്ക്കേണ്ടതുള്ളു. ഒരു സ്ഥിരം കസ്റ്റമരാണെന്നും അയാ
ളിൽനിന്ന മാസത്തിൽ ശരാശരി 10 ക. ലാഭം കിട്ടിവരുന്നുണ്ടെ
ന്നും വിചാരിയ്ക്കുക. അയാളെ ചതിച്ചാൽ—നിസ്സാരവിലയായ
ഒരു സാധനത്തിന്ന വളരെ അധികം വില വാങ്ങിയാൽ—അ
പ്പോൾ കിട്ടുന്ന ആ ലാഭവും, അതു മനസ്സിലാവുക കാരണം അ
യാൾ വിട്ടുപോകുന്ന പക്ഷം വന്നേയ്ക്കാവുന്ന നഷ്ടവും—വരുമാന
ക്കുറവും—തമ്മിൽ ഏതാണ അധികമെന്ന ബിസിനസ്സുകാരൻ ആ
ലോചിയ്ക്കേണ്ടതുള്ളു; അതുവെ ആലോചിയ്ക്കയും പതിവുള്ളു. അ
തിനാൽ സ്ഥിരം കസ്റ്റമരല്ലെങ്കിൽ നൂറിരട്ടിയോ ആയിരം ഇ
രട്ടിയോ വില വാങ്ങിയാലും വിരോധമില്ല. അതു കസ്റ്റമർ വി
ഡ്ഢിത്തം പറ്റിയതായിട്ടല്ലാതെ ബിസിനസ്സുകാരന്റെ കുറവായി
ആരും വ്യാഖ്യാനിയ്ക്കാറില്ല. ആ ചതി പറ്റിയ കസ്റ്റമർക്കും കൂടി
അതു സമ്മതമാണ്: ഇതാണ ഇന്നത്തെ ബിസിനസ്സിന്റെ നില.
സാമർത്ഥ്യം—ചതിയ്ക്കുവാനുള്ള വൈദഗ്ദ്ധ്യം—ആർജ്ജിച്ചിട്ടുള്ളവർ
സാധുക്കളെ—ചതിയും വഞ്ചനയും അറിഞ്ഞിട്ടില്ലാത്ത ശുദ്ധബു
ദ്ധികളെ—കൂടുതലായി ചതിയ്ക്കുന്നു; മററാരു വിധം പറഞ്ഞാൽ
കേവലം ശുദ്ധബുദ്ധികളായ ഉപഭോക്താക്കൾക്ക കൂടുതലായ ചതി
പറ്റുകയാണ ഫലം.

ഇതല്ലേ ഇന്ന ലോകം മുഴുവൻ സ്വീകരിച്ചിട്ടുള്ള വ്യാപാര
ധർമ്മം! ഇതിലധികം തലകീഴ്മറിഞ്ഞിട്ടുള്ള ഒരു നടപടിയു
ണ്ടോ! ആരും ആരെയും ചതിയ്ക്കരുതെന്നല്ലേ സാമാന്യനിയമമുണ്ടാ
വേണ്ടതു്. അതിന്ന പകരം ചതിയന്മാർക്ക ശിക്ഷയും ശുദ്ധബുദ്ധി
കൾക്ക—സത്യസന്ധന്മാർക്ക—രക്ഷയുമാണ വേണ്ടതെന്ന കാര്യ

ത്തിൽ വാദമില്ലല്ലോ. അപ്പോൾ അംഗീകൃതമായ ഇന്നത്തെ മ
ണതത്വം തന്നെ തല കീഴായിട്ടാകുന്നു. ചതിയന്മാരെ പ്രോത്സാ
ഹിപ്പിക്കുന്നതായിട്ടും, സജ്ജനങ്ങളെ അതിന്നിരയാക്കിവിടുന്നതാ
യിട്ടുമാണിരിക്കുന്നത്. സകലമാനജനങ്ങളും ചതിയന്മാരും വ
ഞ്ചകന്മാരുമാണ്; അങ്ങിനെയേ വരികയുള്ളൂ. ആ ചതി തനി
ക്കു പററാതെ സൂക്ഷിക്കുകയും തടുപ്പെടുകയും ചെയ്യേണ്ടതു തന്റെ
ചുമതലയാകുന്നു. ആ ചുമതല നിവ്വഹിക്കാൻ—ആ ചതി പററാ
തെ സൂക്ഷിക്കാൻ—തന്നെക്കൊണ്ടാവില്ലെങ്കിൽ ആ ചതി പററാതി
രിക്കയില്ല, അതിലുള്ള തെററ് ചതിയനല്ല, അതിന്നിരയായവ
ന്റെ കൊള്ളരുതായ്മയായേ കരുതൂ. മാത്രമല്ല തരം ഇതാക
യാൽ തനിക്കുള്ളതല്ലെങ്കിലും ആരുടെയെങ്കിലും ചതിക്കാം. തന്റെ
പ്രവൃത്തിയിൽ തെററുണ്ടോ എന്നു പരിശോധിക്കേണ്ടതായ ചുമത
ലയേ തനിക്കില്ല. അതെല്ലാം അന്യന്മാരുടെ ചുമതലയാണ്.
ആരും തടയുകയോ എതിർക്കുകയോ ചെയ്തില്ലെങ്കിൽ—ഒരു പക്ഷേ
അതു അയാളുടെ അശക്തതകൊണ്ടായിരിക്കാം—അഥവാ അറിവി
ല്ലായ്മകൊണ്ടായാലും വിരോധമില്ല—തനിക്കു എത്ര അന്യായമായി
ചതിച്ചാലും തെററില്ല; ക്രിമിനൽ നിയമപ്രകാരം ശിക്ഷാർഹമോ
ബലപ്രയോഗമോ ആവശ്യമെന്നേ ഉള്ളുവല്ലോ. ഇതെന്തൊരു നി
യമമാണ്?

സത്യസന്ധതയേയും ഇടപാടുവിശ്വാസത്തേയും മററും സം
ബന്ധിച്ച് അന്നും ഇന്നുമായിട്ടുള്ള വ്യത്യാസത്തെ കുറച്ചുകൂടി ഇ
വിടെ വിവരിക്കുവാൻ തോന്നുന്നു. ഇന്നു കടം കൊടുത്താൽ അതു
വാങ്ങേണ്ടതായ ആവശ്യം ഉത്തമർണ്ണനിൽ—കടം കൊടുത്തയാ
ളിൽ—ആണിരിക്കുന്നത്; അധമർണ്ണനിലല്ല. ഉത്തമർണ്ണൻ കൊടു
ത്ത പണം തിരികെ കിട്ടിയില്ലെങ്കിൽ—വാങ്ങുവാൻ കഴിഞ്ഞില്ലെ
ങ്കിൽ—അതു് അയാളുടെ വിഡ്ഢിത്തം—കൊള്ളരുതായ്മ—യായിട്ടേ
നിയമവും ജനങ്ങളും കരുതുന്നുള്ളൂ. അപ്പോൾ വന്നുകൂടിയ പല

മെന്തായി? കടം വാങ്ങിയാൽ തിരികെ കൊടുക്കേണ്ടതായ ചുമ തലയും ബാദ്ധ്യതയും അധമൎണ്ണനില്ലാതായി; വാങ്ങേണ്ടതായ ഭാരം മുഴുവനും ഉത്തമൎണ്ണനിൽ വന്നുചേൎന്നു. അപ്പോൾ ദരിദ്രന്മാൎക്ക് ആരുടെ പക്കൽനിന്നും കിട്ടുന്നേടത്തോളം കടം വാങ്ങാം; അത് വീട്ടുവാനുള്ള മാൎഗ്ഗം ആലോചിയ്ക്കയേ വേണ്ട. വീട്ടിയില്ലെന്നുവെച്ച് അവൎക്കു കുറ്റമോ കുറവോ യാതൊന്നും വരുവാനില്ല. തീൎത്തില്ലെങ്കിലും തിരികെ വാങ്ങുവാനുള്ള ബാദ്ധ്യത മുഴുവൻ ഉത്തമൎണ്ണനിൽ മാത്രമായിട്ടാണിരിയ്ക്കുന്നത്. അതിന്റെ ഫലമോ? ദരിദ്രന്മാൎക്കാണ് പണത്തിന്റെ ആവശ്യം; ധനവാന്മാൎക്കല്ല. ധനവാന്മാർ കടം ആവശ്യപ്പെടുന്നത് മൂലധനമാവാം ആയിരം ഉറപ്പിക്കവാനുള്ളത് രണ്ടായിരമോ മൂവ്വായിരമോ ആയി വൎദ്ധിപ്പിയ്ക്കുവാനാകുന്നു; ദരിദ്രന്മാരുടെ കഥ അതല്ല. തങ്ങൾക്കു കണ്ടം നിലമോ ഒരു കുടിയിരിപ്പുപറമ്പോ ആണുണ്ടാവുക. ആ കണ്ടങ്ങളിൽ വിളവിറക്കുകയോ ആ പറമ്പിലുള്ള കവുങ്ങുകൾക്കും മറ്റും തേവുകയോ വേണം. തങ്ങളുടെ ജീവിതം നിവൃത്തിയ്ക്കുവാൻ (പട്ടിണി കൂടാതെ കഴിയെങ്കിലും കഴിയ്ക്കുവാൻ) അതിൽനിന്നു വല്ലതുമൊക്കെ കിട്ടിയേ കഴിയൂ. അതിന്നു കന്നുകാലികളെ വാങ്ങുക, വിത്തും വളവും സമ്പാദിയ്ക്കുക മുതലായത് യഥാകാലം നടക്കണം. ഉദാഹരണത്തിന്നു ഒന്നു പറഞ്ഞുവെന്നേയുള്ളൂ. ഇങ്ങിനെയല്ലെങ്കിൽ മറെറാരു വിധത്തിലായിരിയ്ക്കും അവൎക്കു കടം വാങ്ങേണ്ടിവരുന്നത്. അവൎക്കാരും കടം കൊടുക്കുകയുമില്ല. "മുതലില്ലാത്തവൎക്കു കടം കൊടുക്കാവുന്നതോ?" എന്നാണിന്നത്തെ നില. ധനവാന്മാൎക്കാണെങ്കിൽ എത്രയെങ്കിലും കിട്ടുകയും ചെയ്യും. "ചീട്ടുപോറില്ലാത്തവൎക്കു വിലനേടാറില്ല; വീട്ടുപോറുള്ളവൎക്കു വിലനേടാറുള്ളൂ;" എന്ന പഴഞ്ചൊല്ലുപോലെ "ധനവാന്മാൎക്കു കടം കിട്ടും"; "ദരിദ്രന്മാൎക്ക് കിട്ടുകയില്ല" എന്നായിത്തീരുകയും ചെയ്യു. എന്തൊരു വൈപരീത്യമാണിത്!

ഇവിടെ ആര്യന്മാർ—നമ്പൂതിരിമാർ—ഏർപ്പെടുത്തിയിരുന്ന നീതിന്യായം മറിച്ചായിരുന്നു. ജീവിതത്തിലെ സകലമാന നടപടികളെയും മതത്തോട് ബന്ധപ്പെടുത്തിക്കൊണ്ടാണേർപ്പെടുത്തിയിരുന്നതു്. അത് നമ്പൂതിരിമാർ ചെയ്ത ഒരപരാധവും പിഴയുമാണെന്ന പ്രഖ്യാപിച്ചുകഴിഞ്ഞിട്ടുണ്ട്. എന്നാൽ ഞാൻ പറയുന്നത് മറിച്ചാണ്; നമുക്കു വന്ന അധഃപതനങ്ങളിലൊന്ന ഈ ബന്ധം വേർപെടുത്താതെന്നാകുന്നു. ഈ വിഷയം വിശദമായി പ്രസ്താവിക്കുന്നതിന്നു ഒരു പുസ്തകംതന്നെ എഴുതിയാലേ മതിയാകൂ. ഇവിടെ അതിന്ന സാധ്യമല്ലാത്തതിനാൽ തൽക്കാലം വിട്ടുകളയുന്നു. അവരുടെ തത്വംതന്നെ ധനവാന്മാർ ദരിദ്രരെ എപ്പോഴും സഹായിക്കണമെന്നതായിരുന്നു. അവരുടെ സ്വധർമ്മം അതാകുന്നു. ആവശ്യം വരുമ്പോഴും കടം വാങ്ങുന്നതും, കയ്യിലുള്ളപ്പോഴും കൊടുക്കുന്നതും ഇവിടെ മതപരമായ ധർമ്മമായിട്ടാണ കരുതിയിരുന്നതു്. അതിനാൽ അധമർണ്ണൻ തങ്ങളോട് കടം വാങ്ങേണ്ടതായ ആവശ്യമുണ്ടോ (ധനമില്ലാത്തതിനാൽ ബുദ്ധിമുട്ടുണ്ടോ) എന്നു മാത്രമേ ഉത്തമർണ്ണൻ നോക്കൂ. ഉണ്ടെങ്കിൽ യഥാശക്തി കടം കൊടുക്കേണ്ടത് തൻറെ ധർമ്മമാണെന്നും, കൊടുക്കാതിരിക്കുന്നത് പാപവും ധർമ്മലോപവുമാണെന്നും കരുതി കൊടുക്കുകയും ചെയ്യുന്നു. തിരികെ വാങ്ങേണ്ടതായ ബാധ്യത അയാൾക്ക—ഉത്തമർണ്ണന്ന—ില്ല. അതുപോലെതന്നെ അധമർണ്ണൻ വാങ്ങിയ കടം തിരികെ കൊടുത്തുവീട്ടിയില്ലെങ്കിൽ അത് മതവിരോധവും സ്വധർമ്മലോപവും മഹാപാപവും ഈശ്വരകോപത്തിന്ന കാരണവും മറ്റുമായിട്ടാണ് വിശ്വസിച്ചിരുന്നതു്. അതിനാൽ അവധിക്കു തീർക്കുവാൻ കഴിയുമെങ്കിൽ മാത്രവും, കഴിയുന്നേടത്തോളവുമല്ലാതെ ആരും ഇന്നത്തെപ്പോലെ കണ്ണുമടച്ചു കടം വാങ്ങിയിരുന്നില്ല. വാങ്ങിയ കടം അവധിക്കു തിരിച്ചുകൊടുക്കാതിരുന്നാൽ ജനമദ്ധ്യത്തിൽ അയാളും മഹാ കൊലപാതകിയെപ്പോലെ നിന്ദ്യനും നീചനും പാപിയുമായി

പ്പരിണമിച്ചിരുന്നുവെന്ന പരമാൎത്ഥവും മറക്കരുതു്. അപ്പോഴും കടം വീട്ടിത്തീൎക്കണമെന്ന ചുമതല അധമൎണ്ണനിലാണു് നിക്ഷിപ്തമായിരുന്നതെന്നു പറയേണ്ടതില്ലല്ലോ. അതായതു് ധനവാന്മാർ ദരിദ്രന്മാരെ സ്സഹായിക്കുന്നതുപോലെത്തന്നെ ദരിദ്രന്മാർ കടം വീട്ടുന്നതും ധൎമ്മമായിത്തന്നെ വിശ്വസിച്ചിരുന്നു. മറൊരുവിധം പറഞ്ഞാൽ ധനവാന്മാർ ദരിദ്രന്മാരെ സഹായിക്കാതിരിക്കുന്നതു അധൎമ്മമായി കരുതിയിരുന്നതുപോലെത്തന്നെ ദരിദ്രന്മാർ വാങ്ങിയ കടം തിരികെ കൊടുക്കാതിരിക്കുന്നതും അധൎമ്മമായിത്തന്നെയാണു് വിശ്വസിച്ചിരുന്നതു്. അതിനാൽ ധനവാന്മാരും ദരിദ്രന്മാരും തമ്മിൽ ആവശ്യാനുസരണം ധനവിനിമയം അനുസ്യൂതമായി നടന്നുവരികയും ചെയ്തിരുന്നു. ഇതായിരുന്നു അക്കാലത്തു് (ഏതാണ്ടു് ബ്രിട്ടീഷുനീതിന്യായം നടപ്പാക്കുന്നതു വരെ) ഇവിടെയുണ്ടായിരുന്ന ധനവിനിമയസമ്പ്രദായം. അതിനാൽ അധമൎണ്ണന്മാൎക്കു ആവശ്യംപോലെ കടം കിട്ടാൻ പ്രയാസമുണ്ടായിരുന്നില്ല; ഉത്തമൎണ്ണന്മാൎക്കു കൊടുക്കാനും വിഷമമുണ്ടായിരുന്നില്ല. അധമൎണ്ണന്മാൎക്കു ആവശ്യം വന്നാൽ ചോദിക്കാം; ചോദിച്ചാൽ കൊടുക്കുന്ന കാൎയ്യത്തിൽ ഉത്തമൎണ്ണന്മാൎക്കും ആലോചിക്കേണ്ടിയിരുന്നില്ല. ബ്രിട്ടീഷുഭരണവും നീതിന്യായവും മറ്റും കണ്ടുപരിചയിച്ചിട്ടുള്ള ഇന്നത്തെ കേരളീയൎക്കു ഈ കാൎയ്യത്തിൽ വിശ്വാസം വന്നില്ലെന്നു വരാം; വിശ്വസിക്കാതിരിക്കാനേ വഴിയുള്ളു. അതിനാൽ ആ കാൎയ്യം ചില ഉദാഹരണങ്ങളെക്കൊണ്ടു വ്യക്തമാക്കാൻ ശ്രമിക്കട്ടെ.

ഒരാൾ പടി കടന്നു വന്നു കുടിക്കാൻ ഒരു ഗ്ലാസു പച്ചവെള്ളം ആവശ്യപ്പെട്ടാൽ മലയാളികൾ ആരായാലും കൊടുക്കാതിരിക്കയില്ല. അതൊരു വലിയ ഔദാൎയ്യമായിട്ടോ അഭിമാനമായിട്ടോ ആരും കരുതാറില്ല; കൊടുത്തില്ലെങ്കിൽ അയാൾ നിന്ദ്യനായിട്ടേ ജനങ്ങൾ വിചാരിക്കൂ. ഒരാൾ ഉച്ചസമയത്തു് അതിഥിയായി കയറിവരുന്നുവെന്നു വിചാരിക്കുക. വീട്ടുകാരുടേയും അതിഥിയുടെ

യും സ്ഥിതിയെക്കൂടി കണക്കിലെടുത്തിട്ടു വേണമെന്ന കാൎയ്യം ഞാൻ മറന്നിട്ടില്ല—വീട്ടുകാരുടെ ഭക്ഷണം കഴിഞ്ഞിട്ടില്ലെങ്കിൽ അതിഥിയെയും ഊട്ടാനിരിയ്ക്കയില്ല; ചോറു തികയുകയില്ലെങ്കിൽ മൊററിയെങ്കിലും കൊടുക്കണമതാനും. (ഇപ്പോഴും എല്ലാ ദിക്കിലെയും ബസ്സുകളോടുകയും നാട്ടിൻപുറങ്ങളിൽകൂടി ഹോട്ടലുകൾ നിറയുകയും ചെയ്തിരിയ്ക്കയാൽ ഇത്തരം അതിഥികൾ കുറഞ്ഞിട്ടുണ്ടു്. മാത്രമല്ല പരിതഃസ്ഥിതി മാറിയിട്ടുള്ളതിനാൽ അങ്ങിനെ ചെല്ലുന്നതു് കുറച്ചിലായി പരിണമിച്ചിട്ടുമുണ്ടു്. എന്നിരുന്നാലും നാട്ടിൻപുറങ്ങളിൽ ഇത്തരം നടപടികൾ ഇന്നും നിലവിലുള്ളതായിക്കാണാം.) ഒരു കുട്ടി ജനിച്ചാൽ പേരിടൽ, ചോറൂണു്, വിദ്യാരംഭം—എഴുത്തിനിരുത്തൽ—മുടികളയൽ, മരിച്ചുപോയാൽ ശേഷക്രിയ, കൊല്ലംതോറും ചാത്തം ഇവകൾ മതകാൎയ്യങ്ങൾ കഴിവനുസരിച്ചു് അതാതിന്റെ വിധിപ്രകാരം എല്ലാവരും ചെയ്യാറുണ്ടു്. വൈശാഖം, കൎക്കടമാസം, മണ്ഡലം മുതലായ സമയങ്ങളിൽ പ്രത്യേകമായ ഉപശാന്തിസേവകൾ നടത്താറുണ്ടു്. എന്തെങ്കിലും ദുരിതം കണ്ടാൽ പ്രശ്നം വെപ്പിച്ചുനോക്കി ഒഴിവു കണ്ടപ്രകാരം തിലഹോമം, നേർവാടു്, സേതുസ്നാനം, മററു വഴിപാടുകൾ ആദിയായ കൎമ്മങ്ങൾ ചെയ്യിയ്ക്കാനും ചെയ്യാനും ആരും മടിയ്ക്കാറില്ല. ഇതിനൊന്നിനും ആരെങ്കിലും വിധി നടത്തുകയോ നിൎബ്ബന്ധിയ്ക്കുകയോ പതിവില്ല. അതെല്ലാം നടത്തുന്നതു് ഈശ്വരനെയല്ലാതെ ആരെയെങ്കിലും—പോലീസിനെയോ പട്ടാളത്തെയോ—ഭയപ്പെട്ടിട്ടല്ല; തങ്ങളുടെ കൎത്തവ്യമാണെന്ന ഉത്തമവിശ്വാസത്താൽ സ്വയം പ്രേരിതരായിട്ടാണ ചെയ്യുന്നതു്. ഇക്കൂട്ടത്തിൽ ഒരു മാതൃമായിട്ടാണു് ധനാവിനിമയവും നടത്തിയിരുന്നതു്. ഇവിടെ 'ധനാവിനിമയം' എന്ന പറഞ്ഞതിന്റെ താല്പൎയ്യം ധനത്തെ സ്സംബന്ധിച്ചു മാത്രമല്ലെന്നും, "പറഞ്ഞ വാക്കിനെ മാററാതെ സത്യസന്ധത പാലിയ്ക്കുക"യെന്നാണെന്നും ഓൎമ്മപ്പെടുത്തട്ടെ.

കടം കൊടുത്താൽ തിരികെ വാങ്ങേണ്ടതായ ചുമതല ഉത്തമൎണ്ണനാണെന്നല്ലാതെ കൊടുക്കേണ്ടതായ ബാധ്യത അധമൎണ്ണനായിരുന്നവന്നു പറഞ്ഞാൽ ഇന്നാരും വിശ്വസിക്കയില്ല. അതിന്നുള്ള കാരണം ബ്രിട്ടീഷ്‌രാജ്യതന്ത്രം ഇവിടെ നടപ്പാക്കിയ വിലക്ഷണമായ നീതിന്യായസമ്പ്രദായമാകുന്നു. അതിന്നനേകമെങ്കിലും തെളിവുകൾ കാണിപ്പാൻ കഴിയും. ബ്രിട്ടീഷ് നീതിന്യായം ഇവിടെ നടപ്പായിട്ട് തലമുറകൾ—150 കൊല്ലത്തോളം—കഴിഞ്ഞതിനാൽ അതെല്ലാം സാമാന്യജനങ്ങൾക്ക് അജ്ഞാതങ്ങളായിത്തീൎന്നിരിക്കയാണ്. ഇവിടെ അവയെ എടുത്തുകാണിക്കുന്നതിന്നുള്ള ഒരു പരണത്താലാകുന്നു. എങ്കിലും ഇപ്പോൾ അതിന്നുള്ള തെളിവുകൾ കിട്ടാതായിട്ടില്ല.

ഇന്നു കേരളത്തിൽ—ഭാരതത്തിലും—അനേകം മതങ്ങളും സമുദായങ്ങളുമുണ്ട്. ഇവ ഓരോ മതക്കാൎക്കും ജാതിക്കാൎക്കും തന്നെ പ്രത്യേകമായ പല ആചാരവിശ്വാസാദികളുമുണ്ട്. ഗവൎമ്മെണ്ടാണെങ്കിൽ ഇവൎക്കെല്ലാവൎക്കും കൂടിയുള്ള ഒരു പൊതുസ്ഥാപനമാകുന്നു. അതിന്നു മതങ്ങളോടും സമുദായങ്ങളോടും പ്രത്യേകമായ യാതൊരു ബാധ്യതയുമില്ലെന്നാണു വെപ്പ്. അതിനാൽ ഇവിടുത്തെ ജന്മസ്വത്ത് ദായക്രമം മുതലായ പ്രാദേശികനിയമങ്ങൾ—ധനസംബന്ധമായ അവകാശക്രമങ്ങൾ—ഒഴികെ ബാക്കിയുള്ള സാമാന്യനിയമങ്ങളെല്ലാം ബ്രിട്ടനിലെ പകൎപ്പാണു നടപ്പാക്കിയിട്ടുള്ളത്. ധനവിനിമയവിഷയത്തിൽ അധമൎണ്ണൻ തീൎക്കേണ്ട കാൎയ്യത്തിൽ യാതൊരു ബാധ്യതയും ചുമത്താതെ വാങ്ങേണ്ടതായ ചുമതല മുഴുവൻ ഉത്തമൎണ്ണനിൽ മാത്രം നിക്ഷേപിച്ചതിന്റെ കാരണമാകുന്നു. അതിന്നാണെങ്കിൽ കോടതിയുമായിട്ട്—എന്നുവെച്ചാൽ പട്ടാളവുമായിട്ട്—ബലപ്രയോഗംകൊണ്ടു മാത്രമായിട്ട്—അല്ലാതെ മതപരമായ തെല്ലുമൊന്നുമില്ലതാനും. എന്നുവെച്ചാൽ അധമൎണ്ണനു മുത

ലില്ലെങ്കിൽ ഭയപ്പെടാനേയില്ല; ഉണ്ടെങ്കിൽതന്നെ ഗവൎമ്മെണ്ട് അതു പിടിച്ചെടുത്ത് ഉത്തമന്മാൎക്കു കൊടുത്തേയ്ക്കുമെന്നു—വിധി നാശത്തിനു കൊടുക്കുമെന്നു—വന്നാൽ മാത്രമേ വിഷമമുള്ളു. നിയമപ്രകാരം ഉത്തമന്മാൎക്കു അതിനു വഴിയില്ലെങ്കിൽ വേറെ യാതൊരു ദോഷവും അവൎക്കു വരുവാനില്ല; ഭയപ്പെടുകയും വേണ്ട. ബ്രിട്ടീഷുനീതിന്യായം നമ്മെ പഠിപ്പിക്കുകയും ഇവിടെ നടപ്പാക്കുകയും ചെയ്തതിന്റെ ഫലമാണിതു്. രാജാക്കന്മാരിൽ—ഗവൎമ്മെണ്ടിൽ—നിന്നു യാതൊരു സഹായവും പ്രേരണയും കൂടാതെയാണു ഉൽപാദനമതപരങ്ങളല്ലാത്ത കാൎയ്യങ്ങൾ മനുഷ്യർ ഭക്തിയോടെ ആചരിച്ചുവന്നതെന്നു ഓൎക്കണം. മേൽപറഞ്ഞ ബ്രിട്ടീഷുനീതിന്യായം ഇവിടെ പ്രചരിപ്പിക്കാതിരിക്കയും, ധനവിനിമയവും മററു മതകാൎയ്യങ്ങളിലൊന്നായിത്തന്നെ ഇരിക്കയുമാണു ചെയ്തിരുന്നതെങ്കിൽ എഴുതിവാങ്ങലോ വിധി സമ്പാദിക്കലോ ഒന്നും കൂടാതെതന്നെ സത്യസന്ധതയോടെ ധനവിനിമയവും സ്വൈരമായി നടന്നുവരുമായിരുന്നു. ഇന്നാകട്ടെ സൎവ്വത്ര ചതിയും വഞ്ചനയുമാണു നടക്കുന്നതു്. അതെല്ലാം മണ്ണായിത്തീൎന്നിരിക്കുന്നു. സത്യമെന്നുള്ളതു് നശിച്ചു. എല്ലാവരും കള്ളന്മാരായി സത്യം മാത്രം പറകയും, എല്ലാവരും സത്യം പറയുന്നവരാണെന്നു വിശ്വസിക്കുകയും ചെയ്യുന്നവൎക്കു ജീവിതംതന്നെ സാദ്ധ്യമല്ല. അന്യോന്യം ആരും ഒരിക്കലും ഇന്നു പറകയില്ല. എല്ലാവരും ഒരുതരം ജ്യോക്കൎമാരാണു്. കള്ളാകളിക്കാർ മുഖത്തോടുമുഖം നോക്കി തക്കം കിട്ടുമ്പോൾ തല്ലുവാൻ കാത്തിരിക്കുന്ന മാതിരിയാണു സകലരുടേയും നില. ആ കളിയിൽ സാമൎത്ഥ്യത്തിന്റെ അവസ്ഥപോലെ ഓരോരുത്തരും ജയിക്കുന്നു; തീരെയില്ലാത്തവർ (കുട്ടികളെപ്പോലെ ശുദ്ധബുദ്ധികളും സത്യസന്ധന്മാരുമായിട്ടുള്ളവർ) തോല്ക്കുകയും ചെയ്യുന്നു. അതിൽ യാതൊരു ദോഷവും ആരും കല്പിക്കുന്നില്ല. “അവർ വിഡ്ഢികൾ—സത്യസന്ധന്മാർ—ആണു്”; അവൎക്കതിനെ ചതി പറ്റാതിരിക്കു

മോ് എന്നേ ചോദിപ്പാനുള്ളൂ. സാധുക്കളെ (ബ്രഹ്മർഷികളെ) പരിഹസിക്കുന്നതിലല്ല കുറ്റം; അവർ ചതി പറയുന്നതിലാകുന്നു. നോക്കുക! ബ്രിട്ടീഷുനീതിയുടെ വൈപരീത്യം! അവരുടെ സംസ്കാരം അത്രത്തോളമേ വളർന്നിട്ടുള്ളുവെന്നാണതിന്റെ സാരം. അതിന്റെ ഫലമായി ഇവിടെ സ്ഥാപിതമായിരുന്ന ആര്യസംസ്കാരം നശിച്ചു; മാത്രമല്ല അതു് അപരിഷ്കൃതമാണെന്ന് എല്ലാവരും വിശ്വസിപ്പാനും തുടങ്ങി.

സ്വധർമ്മത്തിന്റെ സ്ഥിതി അതല്ല. തന്റെ കാര്യം—ധർമ്മം—മാത്രമേ താൻ നോക്കേണ്ടതുള്ളുവെന്നാണതിന്റെ തത്വം. തന്റെ കർത്തവ്യം—സ്വധർമ്മം—ശരിയായി മനസ്സിലാക്കുക, അതു ഈശ്വരാർപ്പണമായി—ഈശ്വരാരാധനമായി—ഭക്തിശ്രദ്ധാദികളോടുകൂടി യഥായോഗ്യം നിർവ്വഹിക്കുക. സത്യവും ഈശ്വരഭക്തിയുമാണു് ഏറ്റവും വലുതു്. അതിനാൽ സത്യത്തോടും ഈശ്വരഭക്തിയോടും കൂടി തന്റെ ധർമ്മം ഈശ്വരാരാധനമായി കരുതി ചെയ്യണം. തന്റെ കർമ്മഫലമേ താൻ അനുഭവിക്കൂ, അനുഭവിക്കാതിരിക്കയുമില്ല. അതിനാൽ അന്യന്മാർ അധർമ്മം ആചരിച്ചാൽ അതിന്റെ ഫലം അവരനുഭവിച്ചുകൊള്ളട്ടെ; അതിൽ നമുക്കെന്തിനു കയ്യിടുന്നു? എന്തിനു ശ്രദ്ധ വെയ്ക്കുന്നു? ഇതായിരുന്നു കേരളീയരുടെ ആദർശം. എത്ര സുഖമാണിതു്? ഭക്തിലും ഭൂപതിയിലും പരിശോധിച്ചാൽ ഇത്തരക്കാരെ ഇന്നും തീരെ കാണാതായിട്ടുമില്ല; ഇതാണ് ശരിയായ ആദർശം. ഈ ആദർശം വെച്ചുകൊണ്ടായിരുന്നു അന്നത്തെ ഭരണം ആര്യന്മാർ ക്രമപ്പെടുത്തിയിരുന്നതു്. ഇനി അക്കാലത്തെ ഭരണസമ്പ്രദായത്തെപ്പറ്റി പറയാം.

—:0:—

## A നികുതിയില്ലാത്ത ഭൂമികൾ

അടുത്ത കാലം വരെ (ബ്രിട്ടീഷാധിപത്യം—അഥവാ റി പ്പ—വരുന്നതുവരെ) കേരളത്തിൽ ഭൂമിക്കു നികുതിയുണ്ടായിരുന്നില്ല. മറെറാരു രാജ്യത്തും കാലത്തും കേട്ടിട്ടില്ലാത്ത ഒരാശ്ചൎയ്യ സംഗതിയാണിതു്. മററു രാജ്യങ്ങളിലെല്ലാം ഭൂമി മുഴുവൻ രാജാവിന്റെ (ഗവമ്മെന്റിന്റെ) വകയാകുന്നു. ജനങ്ങൾക്കാവശ്യമുള്ള ഭൂമി യഥായോഗ്യം ഗവമ്മെണ്ടു് പതിച്ചു കൊടുക്കുകയാണു പതിവു്. അപ്പോൾ മുതൽ നിയമപ്രകാരമുള്ള നികുതിയും പിരിക്കുന്നു. കേരളത്തിലാണെങ്കിൽ രാജാവേ ഇല്ലായിരുന്നുവല്ലൊ. ഭൂമി മുഴുവൻ ദേവസ്വവും ബ്രഹ്മസ്വവും മാത്രവുമാണു്. കേരളത്തെപ്പററി പുറം രാജ്യങ്ങളിലുണ്ടായിരുന്ന പ്രശസ്തി തന്നെ "ബ്രാഹ്മണരാജ്യ"മെന്നും "രാജാവില്ലാത്ത രാജ്യ"മെന്നും മററുമായിരുന്നുവെന്നു പ്രസിദ്ധമാണല്ലൊ. അപ്പോൾ നികുതി പിരിക്കുന്നതാരാണു്? കൊടുക്കേണ്ടതാരാണു്? നികുതിയില്ലാതിരിക്കുന്നതിനുള്ള കാരണം അതാകുന്നു. അതിനുപുറമെ നികുതി കൂടാതെ കഴിക്കാൻ വേണ്ടിയാണു ഉദ്യോഗസ്ഥന്മാൎക്കെല്ലാം ജന്മസ്വത്തു് കൊടുത്തിരുന്നതു്; അതിനു തക്കപ്പട്ടു് ജോലികൾ കുലവൃത്തിയായി നിശ്ചയിച്ചതുകൊണ്ടുമാകുന്നു. ഉന്നതാധികാരികൾക്ക മാത്രമല്ല പ്രാധാന്യമില്ലാത്ത സ്ഥിരം ജോലിക്കാരായ അമ്പലങ്ങളിലെ കഴകക്കാൎക്കും വസ്തുക്കൾ കൈവശം കൊടുത്തിട്ടുള്ളതായി ധാരാളം കാണാം. അതിനും പുറമെ ഇന്നത്തെപ്പോലെ വളരെ ശമ്പളം കൊടുക്കുന്ന വലിയ ഉദ്യോഗസ്ഥന്മാരെ പണച്ചിലവുള്ള ഡിപ്പാൎട്ടുമെണ്ടുകളൊ ഒന്നും അന്നുണ്ടായിരുന്നില്ല. എല്ലാം ഓരോ സ്വയംപൎയ്യാപ്തങ്ങളായ ദേശങ്ങളായിട്ടാണ ഭരിച്ചിരുന്നതു്. പുറമേനിന്നുള്ള ശത്രുക്കളുടെ ഭയമേ ഇല്ലാത്തതിനാൽ സൈന്യങ്ങളുടെ ആവശ്യമേയില്ലായിരുന്നു. ബ്രാഹ്മണരെല്ലാം ശാന്തന്മാരും സംസ്കാരസമ്പന്നന്മാരുമാണു്. മററു ജനങ്ങളാണെങ്കിൽ ഒരുമിച്ചു കൊണ്ടുവന്ന അവരുടെ ഭൃത്യന്മാരായി

ഒരുമിച്ചു തന്നെ ഇടപഴകി താമസിച്ചുവന്നവരാകയാൽ അവരെ പ്പോലെ ശാന്തന്മാരും സത്യസന്ധന്മാരും വിശ്വസ്തന്മാരുമായിരുന്നു. അതിനാൽ എല്ലാവരും നല്ല തന്റേടവും ലോകപരിചയവും വിശാലമനസ്സുമുള്ളവരായിരുന്നതിനാൽ വഴക്കും വക്കാണവും കശപിശകളും ഉണ്ടായിരുന്നില്ല. അതിനാൽ സാമർത്ഥ്യവും ബുദ്ധിയും കാര്യജ്ഞാനവും മതവും മറവുമുള്ള ജ്യേഷ്ഠാനുജന്മാരുടെ ഒരു കുടുംബംപോലെയാണു ഓരോ ദേശവും വർത്തിച്ചിരുന്നതു്. അപ്രകാരം പല ദേശങ്ങൾ കൂടിയ ഗ്രാമങ്ങളും, അങ്ങിനെതന്നെ കഴകങ്ങളും നിലനിന്നുവന്നു; സമാധാനത്തോടെ ഭരണം നടത്താൻ യാതൊരു ചിലവും ബുദ്ധിമുട്ടും വേണ്ടിവന്നിരുന്നില്ല.

ഇന്നു ഗവൎമ്മെണ്ടുകൾക്കു എത്രയുമധികം ചിലവുള്ളതും എന്നാൽ വരവു തീരെയില്ലാത്തതുമായ ഒന്നാമത്തെ വകുപ്പ് പട്ടാളമാണല്ലൊ. അക്കാലത്ത് ശത്രുക്കളെപ്പറ്റിയുള്ള ചിന്തപോലുമില്ലാതിരുന്നതുകൊണ്ടു (കേരളത്തിനു വരുന്നതുവരെ) പട്ടാളമെന്നൊരേർപ്പാടു ഇവിടെ ഉണ്ടായിരുന്നില്ല. പിന്നെ വലിയ ചിലവുള്ള ഡിപ്പാർട്ടുമെന്റുകൾ 1) പി. ഡബ്ല്യു. ഡി., 2) മെഡിക്കൽ, 3) വിദ്യാഭ്യാസം എന്നിവയാകുന്നു. അന്നത്തെ ഒന്നാന്തരം വാഹനങ്ങൾ മനുഷ്യർ ചുമക്കുന്ന പല്ലക്ക്, ഡോലി (മേനാവ്), മഞ്ചൽ എന്നിവയാണ്. കാളവണ്ടികൾപോലും അന്നു പ്രചാരത്തിൽ വന്നിട്ടുണ്ടോ എന്നു സംശയമാണ്. ഉണ്ടെങ്കിൽതന്നെ അതിനു തക്ക റോഡുകളില്ലായിരുന്നു. ജനങ്ങൾക്കു കാൽനടയായി പ്പോകാനുള്ള ഇടവഴിപ്പാതകളാണു പ്രധാന റോഡുകൾ. പുഴകളും തോടുകളുമുണ്ടെങ്കിൽ അവിടെ സൌജന്യമായി യാത്രക്കാരെ കടത്തുന്നതിനു തോണിക്കാരേയും ഏർപ്പെടുത്തും. തിരുവിതാംകൂർഭാഗത്ത് പാലമില്ലാത്ത പുഴകളിലെല്ലാം യാത്രക്കാരെ സൌജന്യമായി കടത്തിവിടാൻ ഗവൎമ്മെണ്ടു ശമ്പളം കൊടുത്ത് തോണിക്കാരെ ഏർപ്പെടുത്തുകയാണല്ലൊ ഇന്നും ചെയ്തുവരുന്നതു്. ഇതിനെപ്പറ്റി രസകരമായ ഒരു ചരിത്രം പറ

യാണുള്ളതു്. കൊച്ചിസ്റ്റേററിലെ—മലബാറിലെയും—ഇത്തരം കടവുകളെല്ലാം ഒരു മുതലെടുപ്പായിട്ടെന്നപോലെയാണു നടപടി. എന്തെന്നാൽ കള്ളു് ചുങ്കം മുതലായവയെപ്പോലെ കടവുകളെല്ലാം ഓരോ കൊല്ലത്തേയ്ക്കു ലേലത്തിനു കൊടുക്കയും, കൂടുതൽ വിളിക്കുന്നവരെ ഏല്പിക്കുകയും ചെയ്യുന്നു. ഇന്ന കൂലിയേ പിരിക്കാവൂ എന്നും മററുമുള്ള ചില നിബന്ധനകളുണ്ടായിരിക്കും.

പക്ഷെ അതിന്റെ ഫലം അറിയേണ്ടതാണു്. അവിടങ്ങളിൽ ആ ലേലക്കാൎക്ക മാത്രമല്ലാതെ മററാൎക്കും കടവിൽ തോണിയടുപ്പിക്കുവാനോ യാത്രക്കാരെ കടത്തുവാനോ അധികാരമില്ല. മാത്രമല്ല ആരെങ്കിലും ഊരുന്നിന്നു സ്വന്തം തോണിയിൽ വന്നു ആ കടവത്തിറങ്ങുന്നതായാൽകൂടി ലേലക്കാരനു കടവുകൂലി കൊടുക്കണമെന്നു നിൎബ്ബന്ധമാണു്. അങ്ങിനെ ലേലക്കാൎക്ക ആ കടവു് കുത്തകവകാശമാവുകയാൽ പിന്നെ യാത്രക്കാർ അവർ പറയുന്ന കൂലി കൊടുക്കകയേ നിവൃത്തിയുള്ളു. ഇപ്രകാരം ഇരട്ടിയും രണ്ടിരട്ടിയും മാത്രമല്ല വലിയ വെള്ളമുള്ള അവസരങ്ങളിലും രാത്രിയിലും മററും അടിയന്തരമായി പുഴ കടക്കേണ്ടിവരുമ്പോഴും ഓരോ യാത്രക്കാരിൽനിന്നു രണ്ടും മൂന്നും—അപ്പോഴം തോന്നുന്നപോലെ—ഉറുപ്പിക വാങ്ങിയിരുന്നതും അപൂൎവ്വമല്ല. ഈ ശാഖാചങ്ക്രമണം ഇവിടെ നിൎത്തട്ടെ.

ആലുവ മുതലായ പുഴകളുടെ ഒരു കര കൊച്ചിയായും, മറുകര തിരുവിതാംകൂറായും ഉണ്ടല്ലൊ. തിരുവിതാംകൂറിൽ കടവുകൂലിയില്ലാത്തതിനാൽ അവിടെനിന്നു കൊച്ചിസ്റ്റേററിലേക്കു വരുന്ന യാത്രക്കാരെ അവർ സൌജന്യമായി കടത്തിവിടും. കൊച്ചിയിൽ കടവുകൂലിയുള്ളതിനാൽ അങ്ങോട്ടുള്ള യാത്രക്കാരിൽനിന്നു അവർ കൂലി പിരിക്കുകയും ചെയ്യും. സർ. സി. പി. രാമസ്വാമിഅയ്യരുടെ കാലത്തു് ഈ സമ്പ്രദായം കണ്ടുപിടിച്ചു. തിരുവിതാംകൂറിലേക്കു കടക്കുമ്പോഴം കൊച്ചിഗവൎമ്മെണ്ടിനു കടവുകൂലി കൊടുക്കണ

മെന്നും, കൊച്ചിയിലെയും കടക്കുന്നവരോ കൊടുക്കേണ്ടതില്ലെന്നു
ള്ള ഈ വൈരുദ്ധ്യത്തെ അദ്ദേഹം ഇഷ്ടപ്പെട്ടില്ല. അതിനാൽ ഇ
ന്തരത്തിലുള്ള കടവുകളിൽ കൊച്ചിഗവർമ്മെന്റ് ലേലം വേണ്ടെ
ന്നുവെയ്ക്കണമെന്നും, തിരുവിതാംകൂർഗവർമ്മെന്റു ചെയ്യുന്നതുപോലെ
സൌജന്യമായി കടത്തണമെന്നും കൊച്ചിഗവർമ്മെണ്ടിനോടു ശി
പാർശചെയ്തു; പക്ഷേ ഫലിച്ചില്ല. അപ്പോഴും മുതൽ ഇത്തരം കട
വുകളെല്ലാം തിരുവിതാംകൂർ ഗവർമ്മെണ്ടും ലേലം വിളിക്കുകയും കട
വുകൂലി പിരിക്കുകയും ചെയ്യുന്ന സമ്പ്രദായം നടപ്പാക്കി. അങ്ങി
നെ കൊച്ചിഗവർമ്മെണ്ടിന്റെ ഔദാര്യക്കുറവുകൊണ്ടെന്നു പറയട്ടെ
തിരുവിതാംകൂർ ചെയ്തിരുന്ന ആനുകൂല്യവും നഷ്ടപ്പെട്ടുവെന്നു പ
റയണ്ടു.

ഈ സന്ദർഭത്തിൽ തിരുവിതാംകൂറിലെ ശമ്പളക്കാരെപ്പററിയും
കുറച്ചു പറയുന്നതു രസകരമാണ്. ശമ്പളക്കാരനെ കാണാറില്ല;
മററു സ്വകാര്യത്തോണിക്കാർ അവിടെ വരുന്നതിൽ ശമ്പളക്കാ
രൻ തടയുകയില്ല; അവകാശിയുമാണ്. അയാൾക്കു തന്റെ
ണ്ടായ ആവശ്യമില്ലല്ലോ; ശമ്പളം മേടിച്ചുകൊണ്ടു സ്വസ്ഥ
മായിരുന്നാൽ മാത്രം മതി. അങ്ങിനെ ഒന്നിലധികം തോണികളും
കടവുണ്ടാകും. അവർ തമ്മിൽ കോമ്പിറേറഷനുണ്ടാകുമല്ലോ.
അതിനാൽ കൂലി കൊടുക്കാതെ പററില്ലെങ്കിലും യാത്രക്കാർ കു
റഞ്ഞ കൂലി കൊടുത്താൽ മതിയാകും. മാത്രമല്ല അവർ യാത്രക്കാ
രെ കിട്ടാൻവേണ്ടി അവരുടെ സൌകര്യത്തെ നോക്കുകയും ചെ
യ്യും. അങ്ങിനെ കുത്തകയല്ലാത്തതിനാൽ ന്യായമായ കൂലി കൊ
ടുത്ത് ഇഷ്ടംപോലെ ക്ഷണത്തിൽ കടന്നുപോകാൻ കഴിയും. പ്ര
ശ്നം മാറിപ്പോകുന്നു.

ഇന്നത്തെപ്പോലെ മോട്ടോർവാഹനങ്ങളും മററും ടാറിട്ട
റോഡുകളോ വലിയ പാലങ്ങളോ ഒന്നും അന്നുണ്ടായിരുന്നില്ലല്ലോ;
അക്കാലത്ത് റോഡു വെട്ടുവാനും പാലം പണിയുവാനും തക്ക

വിഭാഗം എഞ്ചിനീയറിങ്ങ് വളൎന്നിരുന്നില്ല. കേരളത്തിലെ ഭൂസ്ഥിതിയാണെങ്കിൽ കുന്നും മലയും വയലും തോടും ഇടകലൎന്നിട്ടാകയാൽ റോഡുകളും പാലങ്ങളും മുതലായവയുണ്ടാക്കുവാൻ അത്ര എളുപ്പവുമല്ല. അതിനാൽ പി. ഡബ്ല്യു. ഡി. എന്നുള്ള ആ ഒരു പണച്ചിലവുള്ള ഡിപ്പാൎട്ടുമെന്റും ആയിരുന്നില്ല.

വൈദ്യസഹായത്തെസ്സംബന്ധിച്ചും പ്രത്യേകമായ ചുമതലകളുണ്ടായിരുന്നില്ല. കലാവിദ്യയെന്ന നിലയിൽ പാരമ്പൎയ്യമായി വൈദ്യം പഠിക്കുവാൻ കുട്ടഞ്ചേരി, ഒളശ്ശ മുതലായ ഇല്ലക്കാരെ നിശ്ചയിച്ചിട്ടുണ്ട്. കേരളത്തിൽ തളികളും സംഘങ്ങളുമുണ്ടായിരുന്നതുപോലെ 18 വൈദ്യന്മാരുടെ ഇല്ലങ്ങളും ഉണ്ടായിരുന്നു. ഇപ്പോഴും നിലവിലുള്ളത് എട്ടു് തറവാട്ടുകാർ മാത്രമാണ്. അവരും അവരുടെ ശിഷ്യവൎഗ്ഗമായി ആ ആവശ്യം നിറവേറ്റുകയാണ് ചെയ്തിരുന്നത്. അങ്ങിനെ നാട്ടുവൈദ്യന്മാർ കഴിവനുസരിച്ച് ചികിത്സിക്കുകയല്ലാതെ വലിയ ആസ്പത്രികളൊന്നും ഉണ്ടായിരുന്നില്ല. ഇന്നത്തെ അലോപ്പതിപോലെയൊന്നും ആയുൎവ്വേദം വളൎന്നിട്ടില്ലാത്തതിനാൽ എക്സ്റെ മുതലായ വളരെ പണം ചിലവുള്ള ഏൎപ്പാടുകളും ആസ്പത്രികളും ഉണ്ടായിരുന്നില്ല. പിന്നെ ഡോക്ടൎമാൎക്കും നേഴ്സുമാൎക്കും മററും ശമ്പളം കൊടുക്കേണ്ട കാൎയ്യത്തെപ്പററി ചിന്തിക്കേണ്ടതുമില്ലല്ലൊ.

പൊതുവിദ്യാഭ്യാസം വേണമെന്ന ആശയം അന്നുദിച്ചിരുന്നില്ല. അവിടവിടെയായി നാട്ടെഴുത്തച്ഛന്മാരുണ്ടായിരുന്നു; അത്രയേയുള്ളു. ഇന്നത്തെപ്പോലെ ശാസ്ത്രം അഭിവൃദ്ധിപ്പെട്ടിട്ടില്ലായിരുന്നതിനാൽ വൈദ്യം, എഞ്ചിനീയറിങ്ങ് മുതലായതൊന്നും പഠിക്കാനില്ലാ; അതിന്നായി വലിയ ചിലവുമില്ല. അന്നത്തെ ശാസ്ത്രരീതിയനുസരിച്ച് എല്ലാ കൈത്തൊഴിലുകാൎക്കും കുലധൎമ്മമെന്ന നിലയ്ക്കു പാരമ്പൎയ്യമായി ചെയ്യുന്നതിന്നു ആവശ്യമുള്ളടത്തോളം വീട്ടുകാരെ അതാതു ദേശങ്ങളിൽ ഏൎപ്പെടുത്തിയിട്ടുണ്ട്. അതി

നാൽ വിദ്യാഭ്യാസത്തിനും അക്കാലത്തു് വലിയ ചിലവുണ്ടായി
രുന്നില്ല. ഈ വക വമ്പിച്ച ചിലവുകളൊന്നും ഇല്ലാതിരുന്ന
തുകൊണ്ടു വസ്തുക്കളിൽനിന്നു നികുതിയും പിരിച്ചിരുന്നില്ല. ജന
ങ്ങൾ അന്യോന്യം പിടിച്ചുപറിക്കയോ അടിപിടി കൂടുകയോ
ചെയ്യാതെ സമാധാനപരമായി ജീവിക്കുമാറാക്കുക എന്നതു ഗവ
ൺമെന്റിന്റെ പ്രഥമവും പ്രധാനവുമായ കർത്തവ്യമാണല്ലോ. "മററു
ള്ളവരെ ബാധിക്കാതിരിക്കുന്നേടത്തോളം തങ്ങൾക്കുള്ള സ്വാത
ന്ത്ര്യത്തെ അനുഭവിക്കുമാറാക്കുക" എന്നതാണതിന്റെ സാരം. അ
ന്നത്തെ ഭരണത്തിന്റെ അടിസ്ഥാനവും അതുതന്നെയും അതുമാ
ത്രവുമായിരുന്നു. അതോടൊപ്പംതന്നെ എല്ലാവരെക്കൊണ്ടും സ്വ
ധർമ്മത്തെ അനുഷ്ഠിപ്പിക്കുകയും ചെയ്യണം.

അതെല്ലാം കഴിഞ്ഞു് കഴകഭരണം വന്നതിനു ശേഷമാണു്
തിരുമാനങ്ങളെ നടപ്പിൽ വരുത്തുവാനും മേൽനോട്ടം ചെയ്യുവാനു
മായി അവയുടെ കീഴിൽ പതിനെട്ടു തളികളെയും തളിയാതിരിമാ
രെയും സംഘങ്ങളെയും ഏർപ്പെടുത്തേണ്ടിവന്നതു്. അപ്പോഴും ഭര
ണത്തിനു വലിയ പണച്ചിലവുണ്ടായിരുന്നില്ല. സംഘങ്ങൾക്കാ
ണെങ്കിൽ ഭൂസ്വത്തും അവരുടേതായ മററു വരുമാനങ്ങളുമുണ്ടു്. ത
ളിയാതിരിമാരുടെ ജീവിതവൃത്തിയാകട്ടെ അതാതു തളികളിലെ
ദേവസ്വംകൊണ്ടു് നിവ്വഹിക്കുകയും ചെയ്തിരുന്നു. ശാസ്ത്രനമ്പൂ
തിരിമാരെന്നറിയപ്പെടുന്നവർ ആയുധാഭ്യാസം കലാവിദ്യയായി
സ്വീകരിച്ചു് ദേശരക്ഷ ചെയ്യാൻ നിയോഗിക്കപ്പെട്ട സംഘത്തി
ലെ രക്ഷാപുരുഷന്മാരാണല്ലോ. നമ്പൂതിരിമാരെല്ലാം ഭൂസ്വത്തു
ള്ളവരാണു്. നമ്പൂതിരിമാരിൽ ചിലർതന്നെയാണു ഈ കലാവി
ദ്യക്കാർ. അതിനാൽ അതിനു പ്രത്യേകമായി ഒരു ജീവിതവൃത്തി
യും അവർക്കു കൊടുക്കേണ്ടതില്ല; കൊടുക്കാറുമില്ല. അതിനാൽ കഴ
കഭരണകാലത്തും ഇവിടെ വലുതായ പണച്ചിലവൊന്നും കൂടാ

ളെ കഴിഞ്ഞു. ഭൂമിക്കു നികുതിയുണ്ടായിരുന്നില്ലെന്നും അതിന്നാവശ്യമില്ലായിരുന്നുവെന്നും കാണിക്കുവാനാണിത്രയും എഴുതിയതു്.

ഒരു ധൎമ്മരാജ്യമെന്നു പ്രസിദ്ധമായ തിരുവിതാംകൂറിൽ അടുത്തകാലം വരെ ബ്രഹ്മസ്വം-ദേവസ്വം വസ്തുക്കൾക്കു നികുതിയുണ്ടായിരുന്നില്ല; എല്ലാം കരമൊഴിവായിട്ടാണു കൊടുത്തിരുന്നതു്; തനതു് കൈവശമല്ലാതെ കാണം, പണയം, വെറുമ്പാട്ടം മുതലായി ഏതു തരത്തിലെങ്കിലും അന്യാധീനപ്പെടുത്തിയാൽ കരം ചുമത്തുകയും ചെയ്യും. തനതു ഭൂമികൾക്കുകൂടി കരം ചുമത്തിയതു് സി. പി. രാമസ്വാമിഅയ്യരുടെ കാലത്തു അടിസ്ഥാനനികുതി വന്നപ്പോൾ മാത്രമാകുന്നു. കൊച്ചിൻ സ്റ്റേറ്റിൽ ഇല്ലപ്പറമ്പുകൾക്കും അമ്പലപ്പറമ്പുകൾക്കും മാത്രമേ നികുതി ഒഴിവാക്കിയിരുന്നുള്ളു. കൊ. വ. 1083-ൽ എട്ടു "[illegible]" നടത്തിയ സെററിൽമെന്റോടുകൂടി അവയ്ക്കു നികുതി കെട്ടിയില്ലെങ്കിലും "തിരുമുൽക്കാഴ്ച" എന്ന പേരിൽ ഒരു ചെറിയ തുക പിരിച്ചുതുടങ്ങി. പണ്ടാരവക ഭൂമികളെ ഒഴിപ്പിക്കലോ അവയ്ക്കു പൊളിച്ചെഴുത്തോ ഇല്ലാത്തതുകൊണ്ടു് സ്വകാൎയ്യഭൂമികളെക്കാൾ താണിട്ടാണു (പണ്ടാരവകത്താതിൽ) പണ്ടാരവക ഭൂമികൾക്കു നികുതി നിശ്ചയിച്ചതു്. ഇല്ലപ്പറമ്പുകൾക്കും, അമ്പലപ്പറമ്പുകൾക്കും ഈ തോതിൽ നികുതി കണക്കാക്കി. എന്നിട്ടു അങ്ങിനെ വരുന്ന നികുതിയിൽ ഉറുപ്പികയ്ക്കു മൂന്നു പൈ (ഒന്നര നയാപൈസ) വീതം 'തിരുമുൽക്കാഴ്ച'യായി നിശ്ചയിക്കുകയാണുണ്ടായതു്. ബാക്കിയുള്ള കൃഷിഭൂമികൾക്കെല്ലാം മുമ്പുതന്നെ നികുതി ചുമത്തിയിരുന്നു. അതെന്നുമുതല്ക്കാണെന്നു പറവാൻ നിശ്ചയമില്ല. മലബാറിൽ സാമൂതിരിപ്പാട്, പഴശ്ശി, ചിറയ്ക്കൽ, കടത്തനാടു, നീലേശ്വരം മുതലായ രാജാക്കന്മാരാണല്ലോ ഭരണം നടത്തിയിരുന്നതു്. പഴയകാലത്തു് അവിടങ്ങളിലെയും ഭൂമികൾക്കു നികുതിയുണ്ടായിരുന്നില്ല. അവിടെയെല്ലാം ആദ്യമായി നികുതി പിരിക്കുവാൻ ശ്രമിച്ചതു് ഹൈദരായിരു

ന്നു. ബ്രിട്ടീഷധിപത്യം സ്ഥാപിച്ചതിനു ശേഷം—കൊ. വ. 996_ൽ—മലബാറിൽ മുഴുവനും ഭൂനികുതി പിരിപ്പാൻ തുടങ്ങി.

കൃഷി ചെയ്ത ഭൂമിയല്ലാതെ കൃഷി ചെയ്യാതെ തരിശായി കിടക്കുന്ന ഭൂമിക്കു ഇപ്പോഴും നികുതിയില്ല. ഒരുപ്പൂകിൽ നിലത്തിൽ രണ്ടാംവിളയിറക്കിയാൽ അതിനു മാത്രമായി രണ്ടാംവിളനികുതി വസൂലാക്കുകയാണു ഗവൎമ്മെണ്ടു ചെയ്യുന്നതു്. ആ നികുതിയാകട്ടെ ഇരട്ടിയായിരുന്നുവെന്നും അറിയുക. ഏറനാടാദിപ്രദേശങ്ങളിലെ കോൾനിലങ്ങൾ പ്രസിദ്ധമാണു്. അതു് ചുറവും മണ്ണും മടി ചക്രംവെച്ചു് വെള്ളം വററിച്ചാണു കൃഷിചെയ്യുന്നതു്. വൎഷകാലത്തു് ആ നിലങ്ങളിൽ ശരാശരി ആറടി വെള്ളമുണ്ടാവും. പണ്ടുകാലത്തു് (എന്റെ ചെറുപ്പത്തിലും) ആ നിലങ്ങൾ കൃഷി ചെയ്യുമ്പോൾ നഷ്ടം വന്നിരുന്നതു് വരമ്പു പൊട്ടി മുങ്ങിപ്പോയിട്ടായിരുന്നു. അന്നൊക്കെ കൃഷിയിറക്കിയ നിലത്തിൽനിന്നു മാത്രമെ നികുതി പിരിച്ചിരുന്നുള്ളു. വരമ്പു കെട്ടി വെള്ളം വററിച്ചു പണിയുവാനുള്ള പ്രയാസവും ചിലവും വളരെയാണു്; അതിനു പുറമെ വരമ്പു പൊട്ടുക കാരണം വലിയ നഷ്ടവും പററും; കൃഷി ചെയ്താൽ നികുതി കൊടുക്കുകയും വേണം. അതിനാൽ അധികം പേരും കൃഷിചെയ്യാതെ തരിശായി ഇടുകയേ ചെയ്തിരുന്നുള്ളു. ഏതു് കൊൺഗ്രസ്സിന്റെ സത്യാഗ്രഹശേഷമാണു എല്ലാവരും കോൾനിലങ്ങൾ കൃഷിചെയ്യാനാരംഭിച്ചതു്. അവിടുന്നു അപ്പുറം പണിയാതെ കിടന്നിരുന്നതെല്ലാം (കൈവശമില്ലാത്തതിൽ) പണ്ടാരവകയാക്കി. അതിനുശേഷം കരാറായി പതിച്ചുകൊടുത്തു. അതിനു നികുതി ചുമത്തുകയും ചെയ്തു. ഇത്രയും പറഞ്ഞതിന്റെ അൎത്ഥമെന്തെന്നാൽ അന്നുവരെ കൊച്ചിസ്റ്റേററിൽപോലും വിളയിറക്കിയ ഭൂമിക്കു നികുതിയുണ്ടായിരുന്നുള്ളു എന്നാണു്. മലബാറിലെ സ്ഥിതി അങ്ങിനെയല്ലായിരുന്നു. കൃഷി ചെയ്യാതെ കിടക്കുന്ന ഭൂമിക്കു—അതു് പറമ്പാണെങ്കിൽ—നികുതിയില്ല. പക്ഷെ എന്നെ

കിലും എത്രയെങ്കിലും വിളവിറക്കിയാൽ നികുതി കൂട്ടും. അതു സ്ഥിരം നികുതിയാകയും ചെയ്യും. എന്നുവെച്ചാൽ പിന്നെ കൃഷി ചെയ്യുമോ എന്ന നോട്ടമില്ല; ചെയ്താലും ചെയ്തില്ലെങ്കിലും നികുതി കൊടുക്കതന്നെ വേണം. ഇതായിരുന്നു അവിടുത്തെ സമ്പ്രദായം.

ചുരുക്കിപ്പറഞ്ഞാൽ ബ്രിട്ടൻ ഇവിടെ ആധിപത്യം സ്ഥാപിക്കുന്നതുവരെ ഭൂമിക്കു നികുതി ഉണ്ടായിരുന്നില്ല. കാലാന്തരത്തിൽ ബ്രിട്ടീഷുകാരും ഇങ്ങിനെയൊക്കെകൂടി അവരും അതോടനുബന്ധിച്ച നാട്ടുരാജാക്കന്മാരും ഭൂനികുതി വസൂലാക്കിത്തുടങ്ങി. അതിനെയാണ് ഇവിടെ ഭൂനികുതി ഉത്ഭവം ചെയ്തതു്.

—:o:—

## B പണ്ടത്തെ യുദ്ധങ്ങൾ

സാമൂതിരിപ്പാട്, കൊച്ചിത്തമ്പുരാൻ, തിരുവിതാംകൂർ രാജാവ് മുതലായവർ തമ്മിൽ പലപ്പോഴും യുദ്ധമുണ്ടായിട്ടുണ്ടല്ലോ. ഇന്നത്തേതിൽനിന്നു വളരെ വ്യത്യസ്തങ്ങളായിരുന്നു (വിദേശികളുടെ ആധിപത്യത്തിനു മുമ്പുണ്ടായിരുന്ന) അന്നത്തെ യുദ്ധങ്ങൾ. ഞാനിവിടെ പറയുന്നതായ വ്യത്യാസം ആയുധങ്ങളേയോ യുദ്ധസമ്പ്രദായങ്ങളെയോ കുറിച്ചല്ല, യുദ്ധത്തിന്റെ നടത്തിപ്പിനേയും ഉദ്ദേശത്തേയും സംബന്ധിച്ചാകുന്നു. ആദ്യമായി പറയേണ്ടതു അക്കാലത്തെ ഭരണം ഇന്നത്തെപ്പോലെയുള്ള പ്രജാധിപത്യസമ്പ്രദായമല്ലെന്നുള്ളതാണ്. പ്രായപൂർത്തി വോട്ടുപ്രകാരമാണ് ഇന്നത്തെ ഗവൺമെന്റുണ്ടാകുന്നതു്. അപ്പോൾ വാസ്തവത്തിൽ ഓരോ വോട്ടറും രാജാവാകുന്നു. അതിനാൽ ഭരണത്തിലെന്നപോലെതന്നെ യുദ്ധത്തിലും വോട്ടർമാരെല്ലാം ആ അർത്ഥത്തിൽ രാജാവ്—അഥവാ ഗവൺമെന്റ്—ആണ്. പണ്ടത്തെപ്പോലെ സ്വേച്ഛാധികാരത്തോടുകൂടിയ

ഒരു രാജാവു് ഇന്നില്ല. അതിനാൽ അവർക്കെല്ലാം യുദ്ധത്തിൽ പങ്കെടുക്കാതെയും തരമില്ല. സൈന്യങ്ങളെയോ സൈന്യാധിപന്മാരെയോ മന്ത്രി മുതലായ മററധികാരസ്ഥന്മാരെയോ മാത്രമല്ല വിജയമുണ്ടാവണമെങ്കിൽ മററു സിവിലിയന്മാരെയും കൊന്നൊടുക്കുകയും, അവരുടെ സ്വത്തുക്കൾ നശിപ്പിക്കുകയും വേണ്ടിവരും. അവരെല്ലാം ആക്രമിക്കുന്നതിനായി പരിശ്രമിച്ചുകൊണ്ടു ഇരിക്കുകയല്ലോ—ഇരിക്കുകയും വേണംതാനും. അതിനാൽ ആക്രമി കേവലം വെറും ശത്രുസൈന്യങ്ങളെയും ഗവർമ്മെണ്ടിനെയും ജയിച്ചതുകൊണ്ടു മതിയായില്ല, എല്ലാ സിവിലിയന്മാരെയും—പ്രജകളെയുമെന്നർത്ഥം—ജയിച്ചു തീരു. എന്നാലേ രാജ്യം തനിക്കധീനമായി വരൂ. അതിനു അവരെയെല്ലാം കീഴടക്കണം. അവർക്കായുധമില്ലെന്നും ആയുധമെടുത്തു യുദ്ധം ചെയ്യുന്നില്ലെന്നും മാത്രമേ ഉള്ളൂ. വാസ്തവത്തിൽ പ്രജകളെല്ലാംതന്നെ ആയുധമില്ലാത്ത ഭടന്മാരാണു്; അഥവാ അത്തരം സൈന്യങ്ങളെങ്കിലുമാണു്. ഇന്നു ഇന്ത്യാഗവർമ്മെണ്ടിനോടു കൂറില്ലാത്തവരെ—അതു പ്രത്യക്ഷമായാൽ—ഗവർമ്മെണ്ടു ശിക്ഷിക്കാതിരിക്കുമോ? അപ്പോഴും അങ്ങിനെ കൂറില്ലാത്തവർ—അഥവാ കൂറുണ്ടെന്നു നടിക്കുകയെങ്കിലും ചെയ്യാത്തവർ—ഇവിടെ ഉണ്ടാകയില്ല; ഉണ്ടെങ്കിൽ അവരെ ഇന്ത്യാഗവർമ്മെണ്ടു കണ്ടെത്തിയാൽ ശിക്ഷിക്കും. അതേ കാരണംകൊണ്ടുതന്നെ വരാൻ പോകുന്ന ആക്രമിക്കു ഇന്ത്യയിലെ സകലമാന പ്രജകളും—ഇന്ത്യയോടു കൂറുള്ളവരെല്ലാം—ശത്രുക്കളായി; രാജാവിനെയെന്നപോലെ—അഥവാ മന്ത്രിമാർ മുതലായ അധികാരസ്ഥന്മാരെയെന്നപോലെ—അതുമല്ലെങ്കിൽ സൈന്യങ്ങളെയെന്നപോലെയെങ്കിലും—അവരെ കീഴടക്കാതെ പററില്ല. കൊന്നിട്ടോ ഭയപ്പെടുത്തിയിട്ടോ സ്വത്തുക്കൾ നശിപ്പിച്ചിട്ടോ അല്ലാതെ അതിനു സാധിക്കുകയുമില്ല. അങ്ങിനെയാണു ഇപ്പോഴും പട്ടണങ്ങൾ ഒന്നാകെ ബോംബിട്ടും മററും നശിപ്പിക്കേണ്ടിവരുന്നതു്. ഇന്നത്തെ നിലയ്ക്കു—പ്രജായത്ത

സമ്പ്രദായത്തിൽ—ഒന്നൊന്നും അക്രമമല്ല, അനീതിയല്ല, അധൎമ്മവുമല്ല. യുദ്ധം ചെയ്യുകയും, രാജ്യം കീഴടക്കുകയും ചെയ്യുന്നതു നീതിയാണോ എന്നു മാത്രമേ ചിന്തിയ്ക്കാനുള്ളു. അതു നീതിയും ധൎമ്മവുമാണെങ്കിൽ പിന്നെ അതൊക്കെ കൂടിയേ കഴിയൂ; ചെയ്യാറുമുണ്ട്; ചെയ്യുന്നുമുണ്ട്; ചെയ്യാതെ കഴിയുകയുമില്ല. കള്ളു കുടിയ്ക്കുമെങ്കിൽ തലയ്ക്കു ലക്കില്ലാതെയാവും; അതു കൂടാതെ കഴിയണമെങ്കിൽ മദ്യം കുടിയ്ക്കാതിരുന്നേ പററൂ. കടുക്ക കുടിച്ചാൽ വയറിളകും; അതു കൂടാതിരിയ്ക്കാൻ കടുക്ക കുടിയ്ക്കാതിരുന്നേ പററൂ. അതുപോലെ ഇന്നത്തെ പ്രജായത്തസമ്പ്രദായത്തിലാണ് രാജ്യഭരണമെങ്കിൽ യുദ്ധത്തെ മാത്രമേ അധിക്ഷേപിച്ചിട്ടു കാൎയ്യമുള്ളു. യുദ്ധമുണ്ടാവുകയാണെങ്കിൽ അത്തരം നാശങ്ങൾ വരുത്താതെയും വരാതെയും തരമില്ല. "സൈന്യങ്ങളെയൊന്നും കൊല്ലുകയോ ഉപദ്രവിയ്ക്കുകയോ ചെയ്യരുതു്". യുദ്ധം ചെയ്തു രാജ്യം പിടിയ്ക്കുന്നതിൽ തെററില്ലതാനും" എന്നാരെങ്കിലും പറയാറുണ്ടോ? കള്ളു കുടിയ്ക്കുന്നതു സമ്മതമാണ്; തലയ്ക്കു ലക്കില്ലാതാവുമ്പോൾ അധിക്ഷേപിയ്ക്കുകയും ചെയ്യുക! ബുദ്ധിയുള്ളവരാരും ഇത്തരം വിഡ്ഢിത്തങ്ങൾ പറയുവാൻ പുറപ്പെടുകയില്ല; പറയുന്നതാണെങ്കിൽ അതവരുടെ ബുദ്ധിശൂന്യതയാണ്.

പണ്ടത്തെ രാജ്യഭരണം ഇന്നത്തെ പ്രജായത്തരീതിയിലല്ലായിരുന്നു. രാജ്യം ഭരിയ്ക്കുന്നതു് രാജാക്കന്മാരാണ്. ഭരണസമ്പ്രദായമാണെങ്കിൽ സ്മൃതികളിലും മററും വിധിച്ചിട്ടുമുണ്ട്. രാജാക്കന്മാർ അതുപ്രകാരം ഭരണം നടത്തുന്നു. യുദ്ധത്തിൽ രാജാക്കന്മാൎക്കും സൈന്യങ്ങൾക്കും മാത്രമേ കൎത്തവ്യമുള്ളു. "രാജാ പ്രത്യക്ഷദൈവതം" എന്നാണു പ്രജകളെ പഠിപ്പിച്ചിരുന്നതു്. അതിനാൽ രാജാവിൻെറ കല്പനയെ അനുസരിയ്ക്കുക മാത്രമേ പ്രജകൾ ചെയ്തിരുന്നുള്ളു. അതുമാത്രമല്ലാതെ സാധാരണ പൌരന്മാൎക്കു യുദ്ധത്തിൽ യാതൊരു ഭാഗഭാക്കത്വവുമില്ല; ജയാപജയങ്ങളിൽ പങ്കില്ല. എ

